# THE CHURCH WEEKLY

Vol. V | SUNDAY 22nd JULY 1951 | PRICE 2 ANNAS PER COPY | NO. 27


## A CALL TO THE CHURCH

(Dr. James Reid)

*Work out your own salvation with fear and trembling, for it is God that worketh in you both to will and to do of His good pleasure. Phil. 2: 12.*

Can the Church survive in the modern World? This question is being asked about the Church behind the Iron Curtain. It is being asked about the Church in China, now denuded of its Western leaders. It is also being asked by some people about the Church in our own land. At the moment it would appear to be in retreat before a creeping tide of paganism. Some of its activities look like rearguard actions.

Paul had no fear for the future of the Church, though in his day it was merely in its infancy. He never lost the vision of Jesus, exalted at the right hand of God. The Name that is above every name is woven into the fabric of history. The influence of Christ, according to a modern historian, was never greater than it is today. Paul had the faith that this would be so. But he saw that the Church must take herself in hand, for soon she would be deprived of his leadership. She must become conscious of her fellowship in Christ, her mission in the world and her divine resources. In his words, she must work out her own salvation.

The point to notice is that these words were addressed to the Church, not merely to individuals. The Church is more than a group of individual Christians, it is a living body created by the indwelling Sprit. Its energies are those of a common life, which is shared by all its members. Only as we are thus united in Christ can we become fully Christian. This is a truth which is often lost sight of. But the Church itself must develop its own qualities if it is to be a nursery for individual souls and become the channel of God's Spirit. This is what is meant by working out its own salvation.

Kipling has a story entitled "The Ship that found herself." He describes now a ship, fresh from the builders' yard, becomes a living thing. The skipper says to the owner's daughter, who had just launched it, "I'm sayin' it takes more than christenin' to mak' a ship. In the nature o' things, she's just irons and rivets and plates put into the form of a ship. She has to find herself yet...... Every inch of her has to be livened up and made to work wi' its neighbour." So it is with the Church. As the world moves on, the Church must recall herself in face of new situations to her place in God's purpose and to her task in the world. She must discover afresh her unity in Christ and her mission to mankind. She must "find herself"

This involves two main things. She must resolutely cultivate her fellowship in Christ, both in individual congregations and in the fellowship of the World Church. The strains and stresses that develop between its various parts must be overcome. If fellowship is to grow we must, for instance, learn respect for conscientious views with which we disagree. Having the mind of Christ, of which Paul speaks, does not mean holding identical theological opinions. It means having His tolerance and charity towards those who may differ from us. In the creation of fellowship, also, there are barriers to be overcome. Race or class prejudice must not be allowed to poison our relationships in the family of God the Father. The early Church had to learn that God is no respecter of persons. So must we. There are temperaments that tend to clash. Resentments are born of the hurts we do to one another, consciously or unconsciously. These can only be dissolved by the habit of forgiveness and the humbling knowledge that we are all sinners whose burden of guilt has fallen upon Christ.

All this, and more, is included in what the New Testament calls "love." In the thirteenth chapter of 1st Corinthians Paul analyses love and shows us what it demands. There is no better way of self-examination than to hold up this mirror to our lives and to ask ourselves how we stand up to the test. Do we suffer long and are we always kind? Do we never envy, never become puffed up? The sins that wreck fellowship are not easy to eradicate. Augustine said that even at the end of his life he found himself at times the victim of pride. We can only develop this fellowship in Christ if we live continually under the judgment of the Cross. Only so can the Church become the instrument of the Spirit and reveal the secret of unity and peace. This distracted world is craving for community and failing to find it. Are we showing it the way.

But the Church has another root of vitality and power which needs to be cultivated. It is the quality of its service. Useless things will become discarded. Christ compared the witness of the Church to salt and light, which are vital necessities. But the light must be set where it can shine or it cannot illumine the darkness. Salt must keep its savour or it will be "cast out and trodden under foot of men." How is the Church to make her light shine and keep her influence effective? This is what we must work out. The

Letter to the Editor

## Rev. Fr. Jackson on St. Thomas

Sir,

In his 2 sermons published in the Church Weekly of 27th June and 1st July Rev. Fr. Jackson declared to his audiences at St. Andrew's Church, West Kirby and the Trinity Church, Hoylake, both in England, that St. Thomas came to India in 52 A. D. One cannot be so precise, and confident. For Sir John Marshall (in the absence of any specific dates in St. Thomas documents prior to the 18th centuary A. D.) assigns the Saint's arrival in West Punjab to about 40 A. D. And in the Niranam (നിരണം) Song of Travancore on St Thomas, alleged to be of 1601 A. D., but not proved to have been extant before 1892, the date of his landing in Malabar is given precisely as *Dhanu 50* (fifty) A. D. It is claimed also that the song of 1601 is a summary of a St. Thomas *History* (*Charitam*) written (in 72 A. D.) by a St. Thomas convert of Maliyackal (മാളിയക്കൽ) House in Niranam, Travancore!! Besides this 50 there are the following six dates for his arrival in Malabar, all found in Travancore records, and that not before 1720 A. D. *Quot homines, tot sententiae.* And Fr. Jackson is aware (from me) of these dates. They are (50), 51, 52, 52–3, 67, 78 and 84. Malabar; however, now rejects even "*Dhanu of 50 A. D.*" alleged to have been recorded in the first centuary itself by the Saint's own Disciple, and clings to 52 A. D. For what reason?

2. Fr. Jackson also told England of "persecution and martyrdom in the first 6 centuries" of the Indian church of St. Thomas (*1st July, page 1*). But no Indian Christian martyr of that period, nor of the later centuries from the 7th to the 16th, is known to history, although Persian and Syrian martyrs, men and women, are mentioned in history and hagiographies, e. g. those of A. D. 339—79, 420, 448, 478 and other years.

3. *July 1st, page 1*: "At one time it extended from Comorin to Tibet and Afghanistan......................and from Edessa............to China and Japan". For this statement too there is no evidence; for one cannot say for certain that St. Thomas himself, or even a St. Thomas Indian Christian, carried the gospel to the above six places

4. *The above page, col. 3:* Edessa where St. Thomas was born". What is the authority for this statement? None at all known to Dr. Burkitt. Dr. Mingana, Dr. Farquhar. and other historians. Dr. Farquhar merely supposes that "what St. Thomas wrote (a letter or letters) from India" (as *the Doctrine* of about 260 A. D. says), was sent to Edessa; and that he had a special love for Edessa. That does not mean that he was born there.

Chengannoor, 3rd July 1951. T. K. Joseph,

## ഇന്ത്യൻ മിഷ്യനറി യാത്ര

(എം. പി. പത്രോസ് റമ്പാൻ)

വിശാഖപട്ടണം, 12—7—1951– ഞങ്ങൾ മദ്രാസ് വിടുന്നതിനു മുമ്പ് തുറമുഖം ചെന്നു കണ്ടു. രാജപുട്ടാന, രോഹിത്കണ്ട് എന്ന രണ്ടു പടക്കപ്പലുകളും മററു പല കപ്പലുകളും അവിടെ ഉണ്ടായിരുന്നു. രാജപുട്ടാനയിൽ കയറുകയും ഒരു സിറിയൻ കപ്പൽക്കാരൻ സകലവും കാണിച്ചുതരികയും ചെയ്തു. ഒരു മച്ചുവായിൽ കയറി തുറമുഖക്കടലിൽ സഞ്ചരിച്ചു. ഹൈക്കോർട്ടിന്റെ മുകളിലുള്ള ഉയരമായ വിളക്കുമാടത്തിൽ കയറിയാൽ മദ്രാസ് മുഴുവനും ഒരു ചിത്രത്തിൽ എന്നപോലെ കാണാം. ബസ്സുകളും ട്രാം വണ്ടികളും ഉറുമ്പ് ഇഴഞ്ഞുപോകുന്നതുപോലെ തോന്നും. "യഹോവാ വീടു പണിയുന്നില്ലെങ്കിൽ പണിയുന്നവർ വൃഥാ അദ്ധ്വാനിക്കുന്നു" എന്നു വിളക്കുമാടത്തിൽ കൊത്തിവച്ചിരിക്കുന്നു. വീതികൂടിയ കൃഷ്ണ, ഗോദാവരി നദികൾ കടന്നു വിശാഖപട്ടണത്തിൽ ഞങ്ങൾ എത്തിയപ്പോൾ പടക്കപ്പലുകൾ ഈ തുറമുഖത്തിൽ വന്നുചേർന്നിരുന്നു. മലയടുക്കിൽകൂടിയാണു പുറംകടലിൽനിന്നു വലിയ കപ്പലുകൾ തുറമുഖത്തിലേക്കു കടക്കുന്നതു്. അഞ്ചാറു കപ്പലുകൾ ഇവിടെ പണിതു പ്രധാനമന്ത്രി നെഹ്റു മുതലായവർ കടലിലേക്കു ഇറക്കിട്ടുണ്ടു്. സ്വീഡനിൽനിന്നുള്ള "സിലോൺ" എന്നു പേരായ വിശേഷമായ ഒരു പുതിയ കപ്പലിൽ ഞങ്ങൾ കയറുകയുണ്ടായി. തുറമുഖത്തോടു തൊട്ടടുത്താണു നാവികജോലി പഠിക്കുന്ന അറുനൂറു യുവാക്കന്മാർ താമസിക്കുന്നതു്. ഇവരുടെ പഠിത്തവും പരിശീലനവും വളരെ വിശേഷമാണു. കഴിഞ്ഞ ഞായറാഴ്ചയും ഇന്നു പത്രോസ് പൌലോസ് ശ്ലീഹന്മാരുടെ ഓർമ്മദിവസത്തിലും ഇവിടെ വിശുദ്ധ കർബ്ബാനയുണ്ടായിരുന്നു. ഉദ്യോഗസ്ഥന്മാരും വിദ്യാർത്ഥികളുമായി ഒരു നല്ലകൂട്ടം സുറിയാനിക്കാർ സന്നിഹിതരായിരുന്നു. ചിലർ കർബ്ബാന അനുഭവിക്കയും ഒരു കുട്ടിയെ ഞങ്ങൾ മാമോദീസാ മുക്കുകയും ചെയ്തു. നാവികസേനയിലെ സിറിയൻ യുവാക്കന്മാർ യൂനിഫോം ധരിച്ചു് ഉത്സാഹത്തോടെ നിരനിരയായി വന്നു കർബ്ബാനയിൽ സംബന്ധിച്ചതു് കൌതുകമായിരുന്നു. മാസത്തിൽ ഒരിക്കൽ മദ്രാസിൽ നിന്നോ കൽക്കട്ടായിൽനിന്നോ ഒരു പട്ടക്കാരൻ ഇവിടെ വന്നു് കർബ്ബാന ചൊല്ലണമെന്നു സ്ഥലനിവാസികൾ ആഗ്ര

Church was made by the Gospel. and can only survive by proclaiming and reflecting it. It was by this that the early Church survived amid the persecutions. When the first disciples were scattered abroad and hunted down they gave themselves to evangelism, through which Saul the persecutor became Paul the apostle. When Rome was overrun by the barbarians, the Church set about the work of converting those who sought to destroy it. The Church's real defence is the offensive of sacrificial love. (*British Weekly*)

# റോമർക്കു എഴുതിയ ലേഖനം

## ദൈവത്തിന്റെ നീതി—സുവിശേഷരക്ഷയ്ക്കായുള്ള ദൈവശക്തി

(മാത്യു പി. ജോൺ എം. എ. എം. റി. എച്ച്.)

### ആരംഭം

റോമാ ലേഖനം എഴുതുവാനിടയാക്കിയ സാഹചര്യങ്ങൾ നാം കണ്ടു. അക്കാലത്തെ ലേഖനങ്ങൾ സാധാരണയായി, എഴുതുന്നയാളിന്റെയും, വായനക്കാരന്റെയും പേരുകൾ, വന്ദനം, ഒരു പ്രാർത്ഥന എന്നീ ക്രമത്തിലാണ് ആരംഭിക്കാറുണ്ടായിരുന്നതു എന്നും, പൌലോസ് ഈ രീതി ഉപയോഗിക്കുമ്പോൾ, സാധാരണ മര്യാദയ്ക്കു് ആവശ്യമായ രൂപങ്ങൾ വ്യത്യാസപ്പെടുത്തി, തന്റെയും വായനക്കാരുടെയും സ്ഥാനവും, ക്രിസ്തുയേശുവിനോടുള്ള ബന്ധവും കാണിക്കുന്നതുപോലെതന്നെ, ഹൃദയംഗമമായ പ്രാർത്ഥനയ്ക്കും ആശീർവ്വാദത്തിനും അവസരമുണ്ടാക്കുകയും ചെയ്യുക പതിവായിരുന്നു എന്നും മററു ലേഖനങ്ങളെപ്പററി പഠിച്ചപ്പോൾ നാം കണ്ടു. റോമാ ലേഖനത്തിന്റെ ആരംഭത്തിലുള്ള സംബോധനയും വന്ദനവും കൂടെ ഏഴു വാക്യങ്ങളുണ്ടു്.

തന്നെത്തന്നെ പരിചയപ്പെടുത്തുന്നതിനും, തന്റെ പേരിലുള്ള ആരോപണങ്ങൾ ദൂരീകരിക്കുന്നതിനും എഴുതുന്നതാകയാൽ അതിൽ തന്റെ പേരിനോടുകൂടെ മററാരുടെയും പേർ അപ്പോസ്തലൻ ചേർക്കുന്നില്ല. സുവിശേഷ പ്രവാചകന്മാർ മുഖാന്തരം പഴയനിയമത്തിൽ വാഗ്ദത്തം ചെയ്യപ്പെട്ടതാകുന്നു. അതിന്റെ ഉൽഭവം ദൈവത്തിൽനിന്നുതന്നെ. ആ സുവിശേഷ ഘോഷണത്തിൽ ക്രിസ്തുവിന്റെ സ്ഥാനപതിയാകുന്ന അപ്പോസ്തലൻ. അപ്പോസ്തലൻ അഥവാ ശ്ലീഹാ എന്ന പദത്തിനു യഹൂദന്മാരുടെ ഇടയിൽ ഔദ്യോഗിക പ്രതിനിധി, സ്ഥാനപതി എന്നെല്ലാം അർത്ഥമുണ്ടായിരുന്നു. ശ്രേഷ്ഠമായ ഈ പേർ തനിക്കായി എടുക്കുന്നതിനോടുകൂടെ തന്നെ താൻ മുഴുവനുമായി ക്രിസ്തുവിനുള്ളവനാകുന്നു എന്ന ചിന്ത അപ്പോസ്തലൻ വിസ്മരിക്കുന്നില്ല. ദാസൻ എന്നു തർജ്ജിമ ചെയ്തിരിക്കുന്ന മൂല പദത്തിന്റെ അർത്ഥം അടിമ എന്നത്രേ. ഉടമസ്ഥനായ "യേശുവിന്റെ ചൂടടയാളം" തന്റെ ശരീരത്തിലുണ്ടു്. (ഗലാ. 6:17). ശരീരത്തിൽ മാത്രമല്ല, തന്റെ മനസ്സിലും ആത്മാവിലും തന്റെ ആളത്വം മുഴുവനിലും ആ സത്യം പ്രതിഫലിക്കുന്നു.

റോമയിലെ ക്രൈസ്തവർ ദൈവത്തിനു പ്രിയരും വിളിക്കപ്പെട്ട വിശുദ്ധരുമാണ്. ആദിമക്രൈസ്തവർ വിശുദ്ധന്മാർ എന്ന പദം ഏതർത്ഥത്തിലാകുന്നു ഉപയോഗിച്ചതു് എന്നു നാം മുമ്പു കണ്ടു. അതുപോലെതന്നെ എബ്രായ യവന ഭാഷകളിലെ വന്ദനപദങ്ങൾ യോജിപ്പിച്ചു് ക്രൈസ്തവമാക്കിത്തീർത്ത പൌലോസിന്റെ "കൃപയും സമാധാനവും" എന്ന പ്രയോഗവും മററു ലേഖനങ്ങളിൽ നാം കണ്ടു. യേശു ദൈവപുത്രൻ എന്നു വിശ്വസിക്കുന്നതിനു പുനരുത്ഥാനം ആണു് ഏററം സംശയരഹിതമായ തെളിവു്. ക്രിസ്തുവിന്റെ വിശ്വാസത്തിൽ സകല ജാതികളെയും അനുസരണമുള്ളവരാക്കുന്നതിനാണു് പൌലോസിനു് അപ്പോസ്തല വരം നൽകപ്പെട്ടതു്; ജാതികളുടെ അപ്പോസ്തലനായ തന്റെ പ്രവർത്തനപരിധിയിൽ റോമയും ഉൾപ്പെടുന്നു, എന്നീ ചിന്തകളും അദ്ദേഹം ഈ ഖണ്ഡികയിൽ ചേർക്കുന്നു.

1:8—16—ൽ അപ്പോസ്തലൻ റോമൻ ക്രൈസ്തവരുടെ വിശ്വാസത്തിനു വേണ്ടി ദൈവത്തിനു സ്തോത്രം ചെയ്ത ശേഷം അവർക്കുവേണ്ടിയുള്ള തന്റെ പ്രാർത്ഥനയെപ്പററിയും, തന്റെ റോമൻ സന്ദർശനോദ്ദേശത്തെപ്പററിയും എഴുതുന്നു. അവരുടെ വിശ്വാസം സർവ്വലോകത്തിലും പ്രസിദ്ധമായിരിക്കുന്നു എന്നു പറയുന്നതു് അവരെ സന്തോഷിപ്പിക്കുവാനായി പറയുന്ന ഒരു അതിശയോക്തിയല്ല.

സർവ്വലോകവും എന്ന [illegible] യുമ്പോൾ അപ്പോസ്തലന്റെ മനസ്സിലുള്ളതു മദ്ധ്യധരണ്യാഴിക്കു ചുററുമുള്ള നാടുകൾ മാത്രമാണ്. അവയെല്ലാംതന്നെ റോമൻ ഭരണത്തിന്നധീനവുമായിരുന്നു. റോമയിൽ ഒരു ക്രൈസ്തവസഭയുണ്ടെന്നുള്ള വിവരം, റോമയുമായുള്ള സമ്പർക്കം മൂലം, ഇതരസഭകൾക്കു് അറിയുവാൻ എളുപ്പമായിരുന്നു. റോമൻസഭ തന്റെ സ്ഥാപനങ്ങളിലൊന്നല്ലെങ്കിലും, ജാതികളുടെ അപ്പോസ്തലൻ എന്ന നിലയിൽ അവരെപ്പററി തനിക്കുള്ള ചുമതല അദ്ദേഹം വീണ്ടും സൂചിപ്പിക്കുന്നു. "ബർബരൻ", ഇതരനു മനസ്സിലാകാത്ത ഭാഷ സംസാരിക്കുന്നവനാണ്. യവന ഭാഷാപ്രചാരത്തോടു കൂടെ യവന ഭാഷയറിഞ്ഞുകൂടാത്ത ബർബരൻ സംസ്കാരമില്ലാത്തവനായി ഗണിക്കപ്പെട്ടുതുടങ്ങി. അഭ്യസ്തവിദ്യരോടും അനഭ്യസ്തവിദ്യരോടും സുവിശേഷം അറിയിക്കുന്നതു തന്റെ ഒരു കടപ്പാടു് ആയിട്ടത്രേ അപ്പോസ്തലൻ ഗണിക്കുന്നതു്.

ഇഷ്ടവും സമയവുമുണ്ടെങ്കിൽ ചെയ്യാവുന്ന ഒരു വേലയായല്ല അപ്പോസ്തലൻ സുവിശേഷവേല കാണുന്നതു്. "നിർബന്ധം എന്റെ മേൽ കിടക്കുന്നു. ഞാൻ സുവിശേഷം അറിയിക്കുന്നില്ല എങ്കിൽ എനിക്കു അയ്യോ കഷ്ടം!" (1 കൊരി. 9:16)

ഈ ഖണ്ഡികയുടെ അവസാനത്തിലുള്ള രണ്ടു വാക്യങ്ങൾ ഈ ലേഖനത്തിന്റെ മുഴുവൻ സാരമായി കരുതാം. "സുവിശേഷം രക്ഷയ്ക്കായി ദൈവശക്തിയാകുന്നു. അതിൽ ദൈവത്തിന്റെ നീതി വിശ്വാസം ഹേതുവായും വിശ്വാസത്തിന്നായിക്കൊണ്ടും വെളിപ്പെടുന്നു".

"നീതി" എന്ന പദം പ്രത്യേക ശ്രദ്ധയർഹിക്കുന്നു. ദൈവത്തിന്റെ ഒരു സ്വഭാവവിശേഷമായിട്ടോ മനുഷ്യനു ദൈവം പ്രദാനംചെയ്യുന്ന ഒരു സ്ഥാനമായിട്ടോ അല്ല പൌലോസ് നീതിയെപ്പററി ചിന്തിക്കുന്നതു്. പൌലോസിന്റെ ചിന്ത പഴയനിയമപഠനത്തിൽ അടിസ്ഥാനമുള്ളതത്രെ. അവിടെ പലപ്പോഴും നീതി എന്നതു ദൈവത്തിന്റെ രക്ഷണ്യപ്രവർത്തികളെ കുറിക്കുന്നതത്രെ. (യേശ 5.5, 46:13, മുതലായ വാക്യങ്ങൾ കാണുക). ദൈവത്തിന്റെ പ്രവർത്തനം സത്യത്തിന്റെയും നീതിയുടെയും വിജയത്തിനു കാരണമത്രെ. അങ്ങനെ രക്ഷിക്കുവാനുള്ള ദൈവപ്രവർത്തനമാകുന്നു ദൈവനീതി. അതിനാലത്രെ സുവിശേഷത്തിൽ ദൈവത്തിന്റെ നീതി വെളിപ്പെടുന്നു എന്നു അപ്പോസ്തലൻ പറയുവാൻ സാധിക്കുന്നതു്.

---

ഹിക്കുന്നു. ഞങ്ങൾ കാറിൽ ചുററിസഞ്ചരിച്ചു സുറിയാനി ഭവനങ്ങളിൽ പ്രാർത്ഥന നടത്തി. കുന്നിന്മേൽ പണിതിരിക്കുന്ന ഇവിടത്തെ വലിയ ജനറൽ ആശുപത്രിയിൽ ആയിരം രോഗികളെ കിടത്തി ചികിത്സിക്കുന്നു. 150 ഡോക്ടർമാരും 200 നേഴ്സുമാരുമുണ്ടു്. ഇവരിൽ ഒരു നല്ല പങ്കു് മലയാളത്തുകാരാണ്. മെഡിക്കൽ കോളജ് പ്രിൻസിപ്പൽ മാവേലിക്കരക്കാരൻ ഡോക്ടർ പണ്ടാലയാണ്. സമർത്ഥനായ ഡോക്ടർ ചീരൻ ഡേവിഡും ഇവിടെ ജോലിചെയ്യുന്നു. ഇദ്ദേഹമാണ് ഇവിടത്തെ സെന്തോമസ് ശതാബ്ദാഘോഷത്തിന്റെ പ്രതിനിധിയായി തെരഞ്ഞെടുത്തിരിക്കുന്നതു്.

# ക്രൈസ്തവലോകവാർത്തകൾ

## സന്യാസജീവിതം സഭയുടെ ഭാവത്തെ വ്യത്യാസപ്പെടുത്തിയിരിക്കുന്നു.

മിർഫീൽഡ് സന്യാസിസംഘത്തിൻെറ ലണ്ടൻ ഉത്സവത്തിൽവച്ച് ഓക്സ്ഫർഡ് ബിഷപ്പ് തിരുമേനി കൊണ്ട് ആംഗ്ലേയസഭയിലെ വിവിധ സന്യാസിസമൂഹങ്ങൾ ഇക്കഴിഞ്ഞ നൂറു വർഷത്തിനിടയ്ക്കു സഭയുടെ ഭാവത്തെ അകപ്പാടെ മാററിക്കഴിഞ്ഞിരിക്കുന്നു എന്നു പ്രസ്താവിച്ചു. ഇപ്പോഴത്തെ തലമുറയുടെ വലിയ ആവശ്യങ്ങളിൽ ഒന്നു വിശ്വാസത്തിൻെറ അർത്ഥപൂർണ്ണതയെ മനസ്സിലാക്കുക എന്നുള്ളതാണെന്ന് അദ്ദേഹം സമർത്ഥിച്ചു. അദ്ദേഹം തുടർന്നു: "ദൈവത്തിൻെറ സഭയിലെ സന്യാസ ആശ്രമങ്ങളെ എൻെറ വാക്കുകളാൽ പറയുവാൻ കഴിവുള്ളതിനേക്കാൾ അധികം ഞാൻ വിലമതിക്കുന്നു. എന്തെന്നാൽ ഈ ഒരു സത്യത്തെ പ്രത്യക്ഷപ്പെടുത്താൻ അവയിൽ കൂടി സഭ ഭഗീരഥപ്രയത്നം ചെയ്തിരിക്കുന്നു. അതായതു മററെല്ലാ കാര്യങ്ങളെയുംകാൾ പ്രധാനമായ സംഗതി പുരുഷന്മാരും സ്ത്രീകളും അനവരതം തങ്ങളുടെ ഹൃദയങ്ങളെയും ആത്മാക്കളെയും ദൈവത്തിങ്കലേക്കുയർത്തുകയും തൻെറ പുത്രൻ മുഖാന്തിരം സംസർഗ്ഗജീവിതത്തിൽ തന്നോടുകൂടെ നിവസിക്കയും ചെയ്യുക എന്നുള്ളതാകുന്നു." ഈയിടെ പ്രസിദ്ധപ്പെടുത്തിയ ഒരു ഡയറക്ടറിയിൽ കാണുന്നതു് ആംഗ്ലേയ സഭയിൽ ഇപ്പോൾ ഒരു നൂറു പ്രധാന ആശ്രമങ്ങളും അഞ്ഞൂറു ശാഖാആശ്രമങ്ങളും ഉണ്ടെന്നാണ് എന്നും അദ്ദേഹം പറഞ്ഞു.

### ഓടിഒളിക്കൽ അല്ല.

"സന്യാസ ആശ്രമങ്ങളുടെ ജീവിതത്തെ ഒരുതരം ഓടിഒളിക്കലായി കണക്കാക്കുന്ന അനേകം ആളുകളുണ്ട്. അവർ പറയുന്നതു് അതു നിഷ്പ്രയാസമായതും സൃഷ്ടിപരമല്ലാത്തതും (unproductive) സമുദായത്തിനു് ഒട്ടും ഉപയോഗമില്ലാത്തതും ആകുന്നു എന്നാണ്. ചെയ്യാൻ കഴിയുന്നതിലേക്കും ഭോഷത്തരമായ ഒരു ആരോപണമാണ് ഇതു്. ആരാധനാജീവിതത്തിൻെറ അർത്ഥം ദൈവത്തോടുകൂടെ സമയം ചെലവഴിക്കുക എന്നാണ്. നമ്മൾ ആരുടെ കൂടെ സമയം ചെലവഴിക്കുന്നുവോ അവരിൽ നിന്നു നമ്മുടെ ചര്യാവിശേഷങ്ങൾ ലഭിക്കുന്നു എന്നുള്ളതു് ഈ ലോകത്തിലെ തുറന്ന സത്യങ്ങളിൽ ഒന്നല്ലയോ? പ്രവർത്തനം, ആശ്വാസം, രോഗശാന്തി, വീണ്ടെടുപ്പു് എന്നിവകൊണ്ടു ദൈവം നിറഞ്ഞിരിക്കുന്നു എങ്കിൽ, യേശുക്രിസ്തുവിൻെറ സുവിശേഷം സർവ്വമനുഷ്യരുടെ അടുക്കലേക്കും ചെന്ന് ലോകമൊട്ടുക്കു സമാധാനം കൈവരുത്തണമെന്നു മാത്രമാണ് അവിടത്തെ അഭിവാഞ്ഛ എങ്കിൽ ദൈവത്തിൻെറ കൂടെ സമയം ചെലവിടുന്നവർ കുറേശ്ശ കുറേശ്ശ തന്നിൽനിന്നു ചര്യാവിശേഷം കൈക്കൊള്ളും."

"ആംഗ്ലേയസഭയിൽ സ്ത്രീകൾക്കുള്ള ധ്യാനമാത്രമായ (Contemplative) സമൂഹങ്ങളുണ്ട്. എന്നാൽ പുരുഷന്മാർക്കായുള്ള ഒരൊററ ധ്യാനമാത്ര സമൂഹമെങ്കിലും ഉണ്ടായാൽ കൊള്ളാമെന്നു ഞാൻ വളരെ കാലമായി ആഗ്രഹിക്കുന്നു. എൻെറ ആശാനിവൃത്തിയുടെ ഒരു ലക്ഷണവും ഞാൻ കാണുന്നില്ല."

അദ്ദേഹം തുടർന്നു "കഴിഞ്ഞ അറുപതു വർഷങ്ങളിൽ പാണ്ഡിത്യത്തിനും വേദശാസ്ത്രത്തിനും മിർഫീൽഡിനേക്കാൾ പ്രവർത്തിച്ചിട്ടുള്ള ഏതെങ്കിലും സർവ്വകലാശാലയിൽ ഏതെങ്കിലും ഒരു കോളജിനെപ്പററി എനിക്കു ചിന്തിക്കാൻ വഹിയാ. ചാറത്സ്ഗോർ, റിച്ചർഡ്റാക്കാം, നെവിൽഫിഗ്ഗിസ്, വാൾടർഫ്റിയർ, നമ്മുടെ കാലത്തു ലയണൽ തോൺടൻ എന്നീ പേരുകൾ ക്രിസ്തീയ ചിന്തയിൽ ആഴമായ സ്വാധീനം ചെലുത്തിട്ടുള്ള ലോകപ്രശസ്തരായ പണ്ഡിതവരേണ്യന്മാരുടെ നിരയെയാണ് അനുസ്മരിപ്പിക്കുന്നതു്."

### പുരോഹിതന്മാരുടെ ആദായനില

റോച്ചസ്റ്ററിലെ ബിഷപ്പ് റൈററ്. റവ. ഡോക്ടർ. സി. എം. ചാവസ്സെ അവർകൾ തൻെറ ഇടവക പ്രവർത്തനങ്ങളെപ്പററി ഒരു ചെറിയ ലഘുലേഖ പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ബ്രിട്ടനിൽ ക്രിസ്തുമതം സ്ഥാപിതമായശേഷം കഴിഞ്ഞ 1350 കൊല്ലങ്ങൾക്കിടയിൽ പുരോഹിതന്മാർക്ക് സാമ്പത്തികമായി ഇത്രയും ഗുരുതരമായ ഒരു വിഷമാവസ്ഥ നേരിട്ടിട്ടില്ലെന്നാണ് ബിഷപ്പ് ആ ലഘുലേഖയിൽ വിവരിക്കുന്നതു്. 500 പേർക്ക് ആരാധനയിൽ സംബന്ധിക്കാവുന്ന ഒരു പള്ളിക്കെട്ടിടം പണിയുന്നതിനു് ഇന്നത്തെ നിലക്ക് നാലുലക്ഷം രൂപാ ചെലവാകുന്നതാണ്. 20 കൊല്ലങ്ങൾക്ക് മുമ്പ് ഇതിൻെറ മൂന്നിലൊരുഭാഗം തുകമതിയാകുമായിരുന്നു. ഒരുക്യൂറേററിനു് (അസിസ്റ്റൻറ് വികാരി) ഇപ്പോൾ 66 രൂപായാണ് ഒരഴ്ചയിൽ ശമ്പളം കിട്ടുന്നതു്. ഒരു കർഷക തൊഴിലാളിക്കു ഈ തുകതന്നെ കിട്ടുന്നു. ഒരു പൊടിതുപ്പുകാരനു് കിട്ടുന്നകൂലി ഇതിൽ കൂടുതലുമാണ്.

### വത്തിക്കാനിലെ പുതിയ നിയമം

വത്തിക്കാൻ നഗരത്തിലെ 5000 പുരോഹിത ഉദ്യോഗസ്ഥന്മാർക്ക് ഒരു പുതിയ ഉത്തരവ് ബാധകമായിരിക്കുന്നു. ഫാക്ടറിതൊഴിലാളികളുടെ ജോലി സമയക്ലിപ്തതപോലെ ഈ ഉദ്യോഗസ്ഥന്മാരും ആപ്പീസിൽ വരികയും പോകുകയും ചെയ്യുന്നതു് നിർണ്ണയിച്ചസമയങ്ങളിലായിരിക്കണമെന്ന് വ്യവസ്ഥ ചെയ്തിരിക്കുന്നു. ഏററവും ഉന്നതസ്ഥാനങ്ങളിലിരിക്കുന്നവരെ മാത്രമേ ഈ നിയമത്തിൽനിന്നു് ഒഴിവാക്കിയിട്ടുള്ളു. ജോലിസമയം സംബന്ധിച്ച് ഒരുവ്യവസ്ഥയില്ലാതെ "ഒഴപ്പി" നടക്കുന്നതു് ഒരു പതിവായിത്തീർന്നതുകൊണ്ടാണ് ഇത്തരം ഒരു ഉത്തരവിനു് കാരണമായതു്. വത്തിക്കാനിലെ സമുന്നതപാരമ്പര്യങ്ങൾക്ക് ഈ ഉത്തരവ് അനുയോജ്യമല്ലെന്നും മററും പറഞ്ഞ് പലർക്കും ഈ നവീന ഉത്തരവ് അതൃപ്തിക്ക് കാരണമാക്കിയിട്ടുണ്ട്.

### മലയായിൽ മിഷ്യനറിമാരെ അയക്കുന്നു

ലണ്ടനൻ മിഷ്യനറി സൊസൈററി കഴിഞ്ഞ ഒരു ശതാബ്ദക്കാലത്തിൽ പ്രഥമമായി മലയായിലേക്കു മിഷ്യനറിമാരെ അയയ്ക്കുവാൻ തീരുമാനിച്ചിരിക്കുന്നു. മലയായിലുള്ള ചൈനാക്കാരുടെ ഇടയിൽ ജോലിചെയ്യുവാനാണ് ഇവരെ നിയോഗിക്കുന്നതു്. ചൈനായിൽ ഇപ്പോൾ ജോലിചെയ്യുന്ന സൊസൈററി പ്രതിനിധികളെ പിൻവലിക്കുവാൻ നിർബന്ധിതരായതു് കൊണ്ടാണ് ഈ പുതിയ പദ്ധതി സമാരംഭിക്കുവാൻ തീർച്ചയാക്കിയതു്. ആദ്യത്തെ സംഘത്തിൽ നാലുമിഷ്യനറിമാർ ഉണ്ടായിരിക്കും. ചൈനീസുഭാഷ നല്ലവശമുള്ളവരാണവർ. അവരിൽ ഒരാൾ സിംഗപ്പൂരിലെ ട്രിനിററികോളജിൽ വേദശാസ്ത്രം പഠിപ്പിക്കുന്നതായിരിക്കും. ഈ സ്ഥാപനം കഴിഞ്ഞയുദ്ധാനന്തരം, ആംഗ്ലിക്കൻ, മെത്തോഡിസ്റ്റ്, പ്രസ്ബിറററിയൻ മിഷ്യനറി സമൂഹങ്ങൾ സഹകരിച്ചുസ്ഥാപിച്ചതാണ്. ആ കോളജിൽ ഇപ്പോൾ 20 വിദ്യാർത്ഥികളുണ്ട്. മലയായിൽ അനവധി ക്രിസ്തീയ പള്ളികൾ ഉണ്ട് അവയിൽ പലതും ദീർഘനാളത്തെ സേവനപരിചയമുള്ള മിഷ്യനറിമാരുടെ സഹായം അർഹിക്കുന്നു.

# വൈദികനും കുമ്പസാരവും

ചില വ്യക്തികൾ മാത്രം അതല്ലാത്തപക്ഷം ചില പ്രത്യേക വിഭാഗങ്ങൾ മാത്രം പരിപൂർണ്ണത പ്രാപിക്കുവാൻ വിളിക്കപ്പെട്ടിരിക്കുന്നു എന്നു നിരൂപിക്കുന്നതു് പരമാബദ്ധമായിരിക്കും. "സ്വർഗ്ഗസ്ഥനായ നിങ്ങളുടെ പിതാവു സൽഗുണപൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും സൽഗുണപൂർണ്ണരായിരിപ്പിൻ" എന്ന കർത്തൃവചനം വി. സ്നാനം ഏററ സർവ്വരോടുമായി അരുളിച്ചെയ്തതാണു. എല്ലാവർക്കും പരിപൂർണ്ണത പ്രാപിക്കാവുന്നതാണു്. എല്ലാവരിൽനിന്നു് അതു് പ്രതീക്ഷിക്കുകയും ചെയ്യുന്നു. എന്നാൽ പരിപൂർണ്ണത ഒരു ക്ഷിപ്രലക്ഷ്യം മാത്രമാണെന്നും സമയം നഷ്ടപ്പെടുത്താതെ അവിടെത്തിച്ചേരേണ്ടതു്, ആവശ്യമെന്നു നിരൂപിക്കുന്നതു് അബദ്ധസമ്പൂർണ്ണമായിരിക്കും. നാം നിരന്തരമായി പുരോഗമിച്ചുകൊണ്ടിരിക്കേണ്ട അന്തമില്ലാത്ത ഒരു പന്ഥാവാണു്. അതെന്നു നിരൂപിക്കുകയായിരിക്കും കുറെക്കൂടെ ഉത്തമം. ഫാദർ അഗസ്റ്റിൻബേക്കർ എഴുതുന്നു. "ഇന്നത്തെ ജീവിതസാഹചര്യത്തിൽ നമ്മുടെ കർത്തവ്യവും, ജീവിതത്തിന്റെ സർവ്വലക്ഷ്യവും ദൈവകൃപയുമായി നിരന്തരമായും നിസ്വാർത്ഥമായും തീഷ്ണതയോടും സഹകരിക്കുകയാണു്. അങ്ങിനെയുള്ള നമ്മുടെ സഹകരണത്താൽ വിനയം, ദൈവികസ്നേഹം ആദിയായ സൽഗുണങ്ങളാൽ സ്വാർത്ഥത, നിഗളം, ജഡികമോഹങ്ങൾ ആദിയായവയുടെമേൽ വിജയം കൈവരിക്കുകയോ, ക്ളിപ്തപരിധിയിലുള്ള ജീവിതപവിത്രതകൊണ്ടു തൃപ്തിയടയുകയോ മാത്രമല്ല, എന്നാലോ നമ്മുടെ കഴിവനുസരിച്ചു ദിവസവും ദൈവികകൃപയുടെ സഹായത്തോടെ നാം ഏതു ലക്ഷ്യപ്രാപ്തിക്കുവേണ്ടി സൃഷ്ടിക്കപ്പെട്ടോ ആ പരിപൂർണ്ണതയിലേക്കു ദൈവനിർദ്ദിഷ്ടമായ മാർഗ്ഗത്തിൽക്കൂടെ പ്രയാണംചെയ്യുകയാണു് ആവശ്യം. ഏതു നിലയിലുള്ള ക്രിസ്ത്യാനിയുടേയും അനിഷേധ്യമായ കർത്തവ്യവും ചുമതലയും ദൈവികസ്നേഹത്തിൽ വളരുവാൻ ശ്രമിക്കുന്നതോടൊപ്പം അവനവന്റെ ജീവിതവിളിക്കനുഗുണമായപ്രകാരം പരിപൂർണ്ണതയ്ക്കായി അദ്ധ്വാനിക്കുകയാണു്" ലക്ഷ്യം ഒന്നാണെങ്കിലും അതു പ്രാപിക്കുവാനുള്ള മാർഗ്ഗം എല്ലാവർക്കും ഒന്നല്ല. ഓരോരുത്തന്റെ ജീവിതവിളി അവനവനെ ഏതു തുറയിലേക്കു് ആനയിച്ചിരിക്കുന്നുവോ അവിടെ അവനു് ഏല്പിക്കപ്പെട്ട ജോലി ദൈവകൃപയുടെ സഹായത്താൽ എത്രയും വിശ്വസ്തതയോടെ നിവൃത്തിക്കുകയാണു് ഓരോരുത്തന്റെയും ജീവിതപവിത്രീകരണത്തിനാവശ്യം. ഭാര്യ, മാതാവു്, ഭവനനായിക എന്നീ നിലകളിൽ പരിപൂർണ്ണത പ്രാപിക്കുവാനുള്ള മാർഗ്ഗം അവരവരിൽ നിക്ഷിപ്തമായിരിക്കുന്നു. സാധാരണകൃത്യങ്ങൾ ഏററവും ഭംഗിയായി നിറവേററുന്നതിലും, കുടുംബജീവിതം പവിത്രീകരിക്കുന്നതിലുമാണു പ്രാർത്ഥനയുടെയും സമർപ്പണജീവിതത്തിന്റെയും വിജയം സ്ഥിതിചെയ്യുന്നതു്. സ്വാർത്ഥത്യാഗം, ക്ഷമ, ഭക്തി, തീഷ്ണത ആദിയായ സൽഗുണങ്ങൾ വികസിക്കുന്നതിനുതകുന്ന അമൂല്യസന്ദർഭങ്ങൾ നാമവിടെയാണു കാണേണ്ടതു്.

സാമാന്യം ദീർഘമായ ഈ ലേഖനം രണ്ടു കാര്യങ്ങൾക്കൂടെ പ്രതിപാദിച്ചുകൊണ്ടു് ഉപസംഹരിക്കണമെന്നു വിചാരിക്കുന്നു. അവയിലൊന്നു കുമ്പസാരവേളയിൽ വൈദികൻ അനുഷ്ഠിക്കേണ്ട കൃത്യങ്ങളെന്താണെന്നുള്ളതാണു്. നമ്മുടെ സഭയിൽ സാധാരണയായി വൈദികർ കറുത്തകുപ്പായം ധരിച്ചുകൊണ്ടാണു കുമ്പസാരം കേൾക്കുന്നതിനു് ഒരുങ്ങുന്നതു് അദ്ദേഹം ആദ്യവസാനം ദേവാലയത്തിൽ ഏതെങ്കിലും സൌകര്യമുള്ളസ്ഥാനത്തു് ആസനസ്ഥനായിരിക്കും. കുമ്പസാരിക്കുന്നതിനു് കിഴക്കോട്ടഭിമുഖമായി മുട്ടുകുത്തുന്ന ആളിന്റെ ഒരുവശത്തായിട്ടായിരിക്കും വൈദികൻ ഇരിക്കുന്നതു്. ഇരുന്നുകൊണ്ടുതന്നെ ആ കൂദാശയിൽ വൈദികൻ പങ്കുകൊള്ളുന്നു. പാപമോചനം നൽകുന്നതിനുപോലും വൈദികൻ എഴുന്നേൽക്കുന്നില്ല. കുമ്പസാരിക്കുന്നആൾ മുട്ടുകുത്തി കഴിഞ്ഞാൽ വൈദികൻ അനുതാപത്തിനുവേണ്ടിയുള്ള ഒരു ഉൽബോധനംനൽകുകയും, അതിനുശേഷം കുമ്പസാരകനോടു് മൌദ്യൂനൂസാ (General Confession) ചൊല്ലുന്നതിനു ആവശ്യപ്പെടുകയും ചെയ്യുന്നു. മൌദ്യൂനൂസാ മനഃപാഠം അറിയുവാൻ പാടില്ലെങ്കിൽ വൈദികൻ ചൊല്ലിക്കൊടുക്കുന്നു. ഒന്നിലധികം മൌദ്യൂനൂസോകൾ നാം ഉപയോഗിക്കാറുണ്ടു. ചിലതു് ദീർഘവും മററുള്ളതു് ഹ്രസ്വവും അത്രെ. പ്രത്യേകം പാപങ്ങൾ ഏററുപറയാതെ സകലവും ഉൾക്കൊള്ളുന്ന ദീർഘമായ മൌദ്യൂനൂസോ മാത്രംചൊല്ലി അതുകൊണ്ടു തൃപ്തിപ്പെടുന്ന ആളുകൾ നമ്മുടെ ഇടയിൽ ഉണ്ടു്. എന്നാൽ അതു ശരിയല്ലാ. കുമ്പസാരിക്കുന്നവർ അവരുടെ പാപങ്ങൾ കണ്ടുപിടിച്ചു് അതു് പട്ടക്കാരന്റെ അടുക്കൽ ഏററുപറയേണ്ടതു് എത്രയും ആവശ്യമാകുന്നു". പിതാവിന്റെയും പുത്രന്റെയും രിശുദ്ധറൂഹായുടെയുംനാമത്തിൽ ഞാൻ എന്റെ പാപങ്ങൾ ഏററുപറയുന്നു. ദൈവമാതാവായ വി. മറിയാമിന്റെയും സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള എല്ലാ ശുദ്ധമാന്മാരുടേയും ശുദ്ധിമതികളുടേയും മുമ്പാകെയും, ബഹുമാനപ്പെട്ട പട്ടക്കാരാ കെട്ടുവാനും അഴിക്കുവാനും അധികാരമുള്ള അവിടുത്തെ ആചാര്യത്വത്തിന്റെ മുമ്പാകെയും ഞാൻ എന്റെ പാപങ്ങൾ ഏററുപറയുന്നു. ഞാൻ പാപിയാകുന്നു. ഞാൻ മഹാപാപിയാകുന്നു. പിതാവെ ക്ഷമിച്ചു് എന്നെ വാഴ്ത്തണമെ" എന്നുള്ള ഒരു ചെറിയ മൌദ്യൂനൂസാപ്രാർത്ഥന ചൊല്ലി കൊടുത്തതിനുശേഷം പാപങ്ങൾ ഏററുപറയുന്നതിനു പട്ടക്കാരൻ ആവശ്യപ്പെടുന്നു. ആസമയം സ്വയപരിശോധനയിൽ കണ്ടുപിടിക്കപ്പെട്ടിട്ടുള്ള പാപങ്ങൾ കുമ്പസാരകൻ ഏററുപറയുന്നു.

---

## ഇടവകവാർത്തകൾ

കോട്ടയം ചെറിയപള്ളി ഇടവകയിലെ ആറു സൺഡേസ്കൂളുകളുടെ വാർഷികദിനവും സമ്മാനദാനവും കഴിഞ്ഞ രണ്ടു ഞായറാഴ്ചകളിലായി വിവിധസ്ഥലങ്ങളിൽവെച്ചു് നടന്നിരിക്കുന്നു. അവയിൽ നട്ടാശ്ശേരി സൺഡേസ്കൂളിന്റെ സമ്മാനദാനം കാതോലിക്കാബാവ തിരുമേനിയുടെ മഹനീയ അദ്ധ്യക്ഷതയിലായിരുന്നു. തദവസരത്തിൽ വികാരി ഫാദർ കെ. പീലിപ്പോസ്, മി. നൈനാൻ, മി. ഏബ്രഹാം മുതലായവരുടെ പ്രസംഗങ്ങൾ ഉണ്ടായിരുന്നു. കാരാപ്പുഴ സെൻറ് ജോർജ്ജ് സൺഡേസ്കൂളിന്റെ വാർഷികദിനവും പുത്തനങ്ങാടി സെൻറ് തോമ്മസ് സൺഡേസ്കൂളിന്റെ വാർഷികദിനവും ദിവ്യശ്രീ വി. കെ. മാത്യു കശ്ശീശ്ശായുടെ അദ്ധ്യക്ഷതയിലും, താഴത്തങ്ങാടി സൺഡെസ്കൂളിന്റെയും സെൻറ് മേരീസ് സൺഡേസ്കൂളിന്റെ ഏകോപിച്ചുള്ള വാർഷികദിനം വികാരി ഫാദർ കെ. പീലിപ്പോസിന്റെ അദ്ധ്യക്ഷതയിലുമത്രെ നടത്തപ്പെട്ടതു്. ചെറിയപള്ളി ഇടവകയിൽ അറുനൂറിൽ പരം വിദ്യാർത്ഥികൾ ഇപ്പോൾ സൺഡേസ്കൂളിൽ പോകുന്നുണ്ടെന്നും ഇടവകയിൽനിന്നുതന്നെ അൻപതിനോടടുത്തു് യുവാക്കൾ സൺഡേസ്കൂൾ പ്രവർത്തനത്തിൽ വ്യാപൃതരായിരിക്കുന്നു എന്നും അറിയുന്നു.

(ശേഷം 7–ാം പേജിൽ)

## വാരപഞ്ചാംഗം

| ജൂലൈ | | കർക്കടകം | തോമ്മൂസ |
|---|---|---|---|
| ഞായർ | 22 | 6 | 9 |
| തിങ്കൾ | 23 | 7 | 10 |
| ചൊവ്വാ | 24 | 8 | 11 |
| ബുധൻ | 25 | 9 | 12 |
| വ്യാഴം | 26 | 10 | 13 |
| വെള്ളി | 27 | 11 | 14 |
| ശനി | 28 | 12 | 15 |

### Thought for the Week

All good governments must begin in the home. It is unless to make good laws for bad people. Public sentiment is more than law.

H. R. Hawcis.

THE CHURCH WEEKLY

## ഒരു നേരത്തെ ഭക്ഷണംത്യജിക്കണം

"ഭക്ഷ്യനിലയുടെ ഗുരുതരാവസ്ഥ പരിഹരിക്കുവാൻ ഓരോരുത്തരും ഒരു നേരത്തെ ഭക്ഷണം ത്യജിക്കുന്നതിനുള്ള രാജ്യവ്യാപകമായ ഒരു പ്രസ്ഥാനം സമാരംഭിക്കാൻ പോകുകയാണ്. ഈ പ്രസ്ഥാനത്തിനു യാതൊരു രാഷ്ട്രീയ ഛായയും ഉണ്ടായിരിക്കുന്നതല്ല. കക്ഷിരഹിതമായ ഒരു പ്രസ്ഥാനമായിരിക്കും അതു്. ഒരാൾ ഒരാഴ്ചയിൽ ഒരു നേരത്തെ ധാന്യഭക്ഷണം ത്യജിക്കുന്നതിനുള്ള പ്രേരണ നൽകുകയാണ് ഈ പ്രസ്ഥാനത്തിന്റെ ഉദ്ദേശം. ഇതു് ഒരു നവീന ആശയമല്ല. 1947 ഒക്ടോബർ 10-ാം തീയതി ഗാന്ധിജി ചെയ്ത ഒരു പ്രാർത്ഥനാനന്തര പ്രസംഗത്തിൽ ഇപ്രകാരം പ്രസ്താവിക്കയുണ്ടായി" "ഭാഗികമായ ഈ സ്വാർത്ഥപരിത്യാഗത്തിന്റെ മഹിമ ഇന്ത്യൻ ജനത മനസ്സിലാക്കിയിരുന്നെങ്കിൽ ഇന്ത്യാ ഭക്ഷ്യനിലയിൽ വവന്നിട്ടുള്ള കുറവു പരിഹരിക്കമാത്രമല്ല സുഭിക്ഷതതന്നെ കൈവരുത്തുമായിരുന്നു." എല്ലാവരും ഗാന്ധിജിയുടെ ഉപദേശം സ്വീകരിച്ചിരുന്നെങ്കിൽ ഭക്ഷ്യനിലയിൽ വന്നിരിക്കുന്ന പത്തു ശതമാനക്കുറവു് 7 ശതമാനവും ഈ വിധത്തിൽ നികത്തുമായിരുന്നു. 90 കോടി രൂപയുടെ ഭക്ഷ്യധാന്യ ഇറക്കുമതിയും അങ്ങിനെ കൂടാതെ കഴിക്കാം. ഭക്ഷ്യമിതവ്യയ പ്രസ്ഥാനം ജനതയുടെ പ്രയോജനത്തിനു വേണ്ടിയുള്ളതാകകൊണ്ടു് ഈ പ്രസ്ഥാനം വിജയപ്രദമാക്കുന്നതിൽ സർവ്വജനങ്ങളുടെയും സഹകരണമുണ്ടായിരിക്കുമെന്നു ഞങ്ങൾ പ്രതീക്ഷിക്കുന്നു."

ഇൻഡ്യാ ഗവർമ്മെൻറിന്റെ ഭക്ഷ്യകാര്യമന്ത്രി തുടങ്ങി ഇരുപത്തിയെട്ടു പ്രമുഖനേതാക്കന്മാർ ഒപ്പുവച്ചു പുറപ്പെടുവിച്ചിരിക്കുന്ന അഭ്യർത്ഥനയുടെ ഭാഗമാണ് മേലുദ്ധരിച്ചിരിക്കുന്നതു്. വിവിധ രാഷ്ട്രീയ കക്ഷികളിൽ പെട്ടവരും, വിഭിന്നമായ അഭിപ്രായങ്ങൾ ഉള്ളവരും ഭിന്നസാമൂഹ്യസ്ഥാപനങ്ങളുടെ മേധാവികളും ചേർന്നാണ് ഈ പൊതുജന പ്രസ്ഥാനം സമാരംഭിച്ചിരിക്കുന്നതു്. ഇൻഡ്യൻ സാമൂഹ്യജീവിതത്തിൽ ഇപ്രകാരമൊരു സഹകരണാഭ്യർത്ഥന അതിപ്രധാനമായ ഒരു സന്ദർഭത്തെയാണു കുറിക്കുന്നതു്. ദേശീയമായ ഒരു വിപൽഘട്ടത്തിൽ സംയുക്തമായ പ്രവർത്തനം സാദ്ധ്യമാണെന്നുള്ളതിന്റെ ലക്ഷ്യമായി ഈ അഭ്യർത്ഥനയെ പരിഗണിക്കാം. ഭക്ഷ്യകാര്യത്തിൽ ഉൾക്കൊള്ളുന്ന വിപത്തിനെപ്പററി അന്ധമായ ഒരു അജ്ഞതയാണ് നമുക്കുള്ളതു്. അത്യാവശ്യമായ ഭക്ഷ്യസൗകര്യങ്ങൾ ഇല്ലാത്ത ജനത സംപൂർണ്ണഭക്ഷണം എന്താണെന്നു പോലും അറിയാതെ കഴിയുന്ന ഒരു ജനസമുദായം, ക്രമേണയായി ആരോഗ്യം നശിച്ചു് അധഃപതിക്കുന്നതാണെന്ന് ഒരു സാമൂഹ്യപ്രവർത്തകൻ പറയുകയുണ്ടായി. ഇൻഡ്യയുടെ ഭക്ഷ്യകാര്യം ഭാരതീയരായ ഓരോരുത്തരുടേയും ഒരു പൊതുപ്രശ്നമാണെന്നുള്ള ഗൗരവം നമ്മിൽ എത്രപേരെ അലട്ടുന്നുണ്ടു്. നമ്മുടെ ദേശീയബോധം എത്രകണ്ടു് വളർന്നുവരാനുണ്ടെന്നുള്ളതിന്റെ ലക്ഷണമാണതു്. നമ്മുടെ ദേശീയാഭിമാനത്തിന്റെ മാനദണ്ഡം ആ പ്രശ്നത്തെ നാം എങ്ങിനെ അഭിമുഖീകരിക്കുന്നുയെന്നുള്ളതിനെ ആശ്രയിച്ചുനിൽക്കുന്നു. ഇൻഡ്യയുടെ അധഃപതനം നമ്മുടെ അഭിമാനത്തിന്റെ അധഃപതനമാണ്. ഒരുനേരത്തെ ഭക്ഷണത്യാഗം ഓരോ ഭാരതീയനും നിഷ്പ്രയാസം സാധിക്കാവുന്ന ഒരു മഹാകാര്യമാണ്. സഹകരണാടിസ്ഥാനത്തിൽ നാം ചെയ്യുന്ന ചെറിയ സ്വാർത്ഥപരിത്യാഗം ഗുരുതരമായ ഒരു ദേശീയ ദുർഘടഘട്ടത്തെ തരണംചെയ്യാൻ സഹായിക്കുമെങ്കിൽ ആ മഹോദ്യമത്തിൽ സർവാത്മനാ സഹകരിക്കുന്നതു് അഭിമാനകരമായ ഒരു പദവിതന്നെയാണെന്ന് ഓരോ ഭാരതീയനും ചിന്തിക്കണം. ക്രിസ്ത്യാനെന്നോ ഹിന്ദുവെന്നോ, മുസൽമാനെന്നോ ഉള്ള ഭേദചിന്തകൂടാതെ സഹകരിക്കേണ്ട ഒരു പ്രസ്ഥാനമാണിതു്. ഈ പ്രസ്ഥാനം പ്രചരിപ്പിക്കുന്നതിൽ വിപുലമായ പരിപാടികൾ അതിന്റെ പ്രണേതാക്കൾ സ്വീകരിച്ചിട്ടുണ്ടു്. എല്ലാകേന്ദ്രങ്ങളിലും ഈ പ്രസ്ഥാനത്തിന്റെ ശാഖകൾ സംഘടിപ്പിച്ചു സാർവജനീനമായ സഹകരണം ആർജ്ജിക്കുവാൻ ശ്രമം നടന്നുവരുന്നുണ്ടു്. ക്രൈസ്തവർക്ക് ഹൃദ്യമായ ഒരു ത്യാഗസന്ദർഭമാണതു്. തങ്ങൾ ആരാധിക്കുന്ന മഹാഗുരുവിന്റെ ആത്മീയ ചൈതന്യം ഇങ്ങനെയുള്ള പ്രസ്ഥാനങ്ങളിൽ ആത്മാർത്ഥമായി സഹകരിക്കുവാൻ നമുക്കു പ്രേരണ നൽകുന്നു. ഈദൃശമായ പ്രസ്ഥാനങ്ങളിലാണ് ക്രൈസ്തവസാക്ഷ്യം പ്രകടമാകേണ്ടതു്. ഇതരമതസ്ഥരേയും സമുദായങ്ങളേയും മാതൃകാപരമായി ഈ ഉദ്യമത്തിൽ സഹകരിപ്പിക്കുവാൻ ക്രൈസ്തവ ജനത പ്രവർത്തിക്കുമോ? അങ്ങനെയുള്ള സുവർണ്ണാവസരങ്ങൾ ദേശീയ ജീവിതത്തിൽ പ്രദാനം ചെയ്യുന്നതു് ദൈവം അറിഞ്ഞുകൊണ്ടാണെന്നുള്ള ബോധം നമ്മെ കർമ്മനിരതരും വിശ്വസ്തരുമാക്കിത്തീർക്കാൻ പര്യാപ്തമാകട്ടെ.

## വാർഷികസമ്മേളനവും യാത്രയയപ്പും

ബഥേലിന്റെ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന മർത്തമറിയം വനിതാസമാജം, സൺഡേസ്കൂൾ, ബാലികാ സമാജം എന്നിവകളുടെ ഏകോപിച്ചുള്ള വാർഷികസമ്മേളനവും, സമ്മാനദാനവും 1951 ജൂലൈ 15 (31-11-126)-ാം തീയതി ഞായറാഴ്ച പകൽ കൃത്യം 2 മണിക്ക് ബഥേൽ ചാപ്പലിൽ വച്ചു് നി. വ. ദി ശ്രീ. മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ മഹനീയാദ്ധ്യക്ഷതയിൽ നടന്നിരിക്കുന്നു.

ഈ മീററിംഗിൽവച്ചുതന്നെ, ഉന്നത വൈദിക വിദ്യാഭ്യാസത്തിനായി അമേരിക്കയിലേക്ക് യാത്രയാകുന്ന ബ: പി. എസ്സ്. ശമുവേൽ ശെമ്മാശ്ശനു് യാത്രാഭാവുകങ്ങളും, അനുമോദനാശംസകളും നൽകികൊണ്ടുള്ള ഒരു പ്രസംഗം ശ്രീ. പി. ജെ. അലക്സാണ്ടർ ചെയ്യുകയും ബ. ശെമ്മാശൻ അതിനു് സമുചിതമായ മറുപടിപ്രസംഗം ചെയ്യുകയും ചെയ്തു.

## ചർച്ച് വീക്ക്‌ലി വരിസംഖ്യ

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്ക് | രൂ. | 6 | 0 | 0 |
| ആറു മാസത്തേക്ക് | ” | 3 | 0 | 0 |
| ഒററപ്രതി | ” | 0 | 2 | 0 |

പ്രതിവാരപ്രഭാഷണം (Sermon for the Week)

# യേശുക്രിസ്തുവിൽ നിത്യജീവൻ

"പാപത്തിന്റെ ശമ്പളം മരണമത്രേ; ദൈവത്തിന്റെ കൃപാവരമോ നമ്മുടെ കർത്താവായ യേശുക്രിസ്തുവിൽ നിത്യജീവൻതന്നെ". (റോമർ 6: 23)

പാപം എന്നാൽ എന്തു്? പാപത്തിനു മനുഷ്യൻ ഉത്തരവാദിയാണോ? പാപം മനുഷ്യനു സ്വാഭാവികമായ ഒരു ബലഹീനത മാത്രമല്ലയോ? അതിനു മനുഷ്യനെ കുററപ്പെടുത്തേണ്ട ആവശ്യം തന്നെ ഉണ്ടോ? പാപത്തിന്റെ യാഥാർത്ഥ്യത്തെ ചോദ്യംചെയ്യുന്നവരും അതിനെ നിസ്സാരമായി കരുതുന്നവരും പലരുണ്ടു്. എന്നാൽ നമ്മുടെ കർത്താവിന്റെ ജീവിതം, ഉപദേശം, മരണം എന്നിവയിൽ താൻ വിശദമായി വെളിപ്പെടുത്തിയിട്ടുള്ള പ്രധാനകാര്യങ്ങളിൽ ഒന്നു് പാപത്തിന്റെ യാഥാർത്ഥ്യവും, ഭയങ്കരതയും അർത്ഥവുമാണു്. പാപമില്ലാത്ത ക്രിസ്തുവിനു മാത്രമേ പാപത്തിന്റെ തനിനിറം വെളിപ്പെടുത്തുവാൻ കഴിയുകയുള്ളു. അപ്രകാരംതന്നെ ക്രിസ്തുവിന്റെ ആത്മാവിനെ ഏററവും കൂടുതലായി പ്രാപിച്ചവർക്കും പാപത്തെക്കുറിച്ചുള്ള അഴമായ ജ്ഞാനം ലഭിച്ചിട്ടുണ്ടു്.

വി. പൌലൂസ് "പാപത്തിന്റെ ശമ്പളം മരണമത്രെ" എന്നാണു പറഞ്ഞിരിക്കുന്നതു്. ശാരീരികമായ മരണമല്ല ഇവിടെ ഉദ്ദേശിച്ചിരിക്കുന്നതു് എന്നു വിശദമാണു്. മനുഷ്യന്റെ നിത്യമായ ജീവിതം ആത്മീയമാണു്. ദൈവം ആത്മാവായിരിക്കുന്നതുപോലെ ദൈവത്തിന്റെ ജീവനു പങ്കാളിയായ മനുഷ്യനും ആത്മാവാണു്. മനുഷ്യന്റെ സ്രഷ്ടാവും, ഉൽഭവസ്ഥാനവും, ജീവന്റെ ഉറവയുമായ ദൈവത്തോടുള്ള സമ്പർക്കവും ആത്മീയമായ യോജിപ്പുമാണു് മനുഷ്യന്റെ ജീവസന്ധാരണത്തിനുള്ള മാർഗ്ഗവും ലക്ഷ്യവും. അതിനു വിഘാതം നേരിടുമ്പോൾ, അതായതു ഹിതവൈപരീത്യം മൂലം മനുഷ്യൻ ദൈവത്തിൽനിന്നകന്നുപോകുമ്പോൾ, അതായതു പാപവും അനുസരണക്കേടും നിമിത്തം മനുഷ്യൻ ദൈവത്തിൽനിന്നു അന്യനായിത്തീരുമ്പോൾ, അതോടുകൂടി മനുഷ്യന്റെ യഥാർത്ഥ ജീവിതവും അവസാനിക്കുന്നു. ഓരോ പാപവും— ദൈവഹിതത്തിന്നെതിരായ നമ്മുടെ ഓരോ ചിന്തയും പ്രവൃത്തിയും— ദൈവവും നാമും തമ്മിലുള്ള പിളർപ്പിനെ വർദ്ധിപ്പിക്കുന്നു. അതു ക്രമേണ ആത്മീയമായ ഒരു നിർജ്ജീവാവസ്ഥയിലും മരണത്തിലും എത്തിച്ചേരുന്നു.

നമ്മുടെ കർത്താവിന്റെ ക്രൂശുമരണത്തിൽ താൻനേരിട്ടു ആസ്വദിച്ചറിഞ്ഞ ഭയങ്കര അനുഭവം ഇതായിരുന്നു എന്നാണു മനസ്സിലാക്കാവുന്നതു്. പാപം ചെയ്യാത്ത കർത്താവു പാപിയായ മനുഷ്യനെ രക്ഷിക്കുന്നതിനായി സ്വമനസ്സാ പാപത്തിന്റെ ഫലമായ ദൈവത്തിൽ നിന്നുള്ള വേർപാടും അതിന്റെ ഭയങ്കരഫലങ്ങളും രുചിച്ചറിഞ്ഞു. "എന്റെ ദൈവമേ എന്റെ ദൈവമേ, നീ എന്നെ കൈവിട്ടതെന്തു്" എന്നു് ക്രൂശിന്മേൽ കിടന്നുകൊണ്ടുള്ള ആരോദനം താൻ അനുഭവിച്ച അസഹനീയമായ മനോവ്യഥയെ ആണു, വെളിപ്പെടുത്തുന്നതു്. എങ്കിലും പിതാവിലുള്ള തന്റെ വിശ്വാസം നശിച്ചില്ല. അവസാനം "പിതാവേ നിന്റെ കൈകളിലേക്കു ഞാൻ എന്റെ ജീവനെ ഭരമേല്പിക്കുന്നു" എന്നു പറയുവാൻ തനിക്കു സാധിച്ചു. പാപം മരണകരമാണു്. അതു പെട്ടെന്നു അതിന്റെ ഭയങ്കരതയെ കാണിച്ചില്ലെങ്കിലും, അവസാനം മനുഷ്യനെ നശിപ്പിക്കുക തന്നെ ചെയ്യുമെന്നും, ദൈവത്തിൽ നിന്നുള്ള വേർപാടു് മൂലം മനുഷ്യൻ ജീവിതത്തിൽ അഭികാമ്യമായ എല്ലാം നഷ്ടപ്പെടുത്തുമെന്നും, സ്നേഹത്തിനായി നിർമ്മിക്കപ്പെട്ട ലോകത്തിൽ ജീവിക്കുവാൻ മനുഷ്യനെ അതു് അപ്രാപ്തനാക്കിത്തീർക്കുമെന്നും എന്നന്നേക്കുമായി കർത്താവു് തന്റെ ക്രൂശിൽ പ്രത്യക്ഷപ്പെടുത്തിയിരിക്കുന്നു.

പാപം കേവലം മനുഷ്യന്റെ ഒരു ബലഹീനത മാത്രമല്ല. അതിനു മനുഷ്യൻ ഉത്തരവാദിയാണു്, മനുഷ്യൻ കുററക്കാരനാണു്.

പ്രപഞ്ചവും പ്രകൃതിയും പാപത്തിന്നെതിരാണു് എന്നുള്ള പരമാർത്ഥം പലപ്പോഴും മനുഷ്യൻ വിസ്മരിച്ചുപോകാറുണ്ടു്. പാപം ചെയ്താലും, ദൈവത്തിന്റെ ഹിതത്തെ അവഗണിച്ചു പ്രവർത്തിച്ചാലും ഈ ലോകത്തിൽ സുഖമായും സന്തോഷമായും കഴിച്ചുകൂട്ടാമെന്നുള്ള ഒരു മിഥ്യാബോധം മനുഷ്യനുണ്ടാവാം. എന്നാൽ ഈ പ്രപഞ്ചവും പ്രകൃതിയും ദൈവനിർമ്മിതമാണെങ്കിൽ ദൈവഹിതത്തിന്നെതിരായ മനോഭാവത്തിനും ജീവിതത്തിനും അവ കൂട്ടുനിൽക്കുമെന്നോ അനുകൂലമായിരിക്കുമെന്നോ ചിന്തിക്കുന്നതു സപ്പാബദ്ധമാണു്. താൽക്കാലികമായ അനുകൂലഭാവം പ്രകൃതിയിൽ ദൃശ്യമായേക്കാം. എന്നാൽ അവസാനം പ്രപഞ്ചവും പ്രകൃതിയും പാപിയ്ക്കെതിരായി അണിനിരക്കും. ദൈവത്തിലല്ലാതെ മറെറാന്നിലും മനുഷ്യൻ സുരക്ഷിതത്വമോ സമാധാനമോ സംതൃപ്തിയോ കണ്ടെത്തുവാൻ സാദ്ധ്യമല്ല, പാപത്തിനു പിറകേ പോയിട്ടുള്ള ഏതൊരു ജീവിതമാണു് സമാധാനപൂർണ്ണമായി അവസാനിച്ചിട്ടുള്ളതു? അതുപോലെ ദൈവത്തെ മുറുകെ പിടിച്ചിട്ടുള്ള ആർക്കെങ്കിലും പശ്ചാത്തപിക്കുന്നതിനും നിരാശപ്പെടുന്നതിനും ഇടയായിട്ടുണ്ടോ? ഒരു മഹാൻ പാപത്തെക്കുറിച്ചു് ഇങ്ങനെയാണു പറഞ്ഞിരിക്കുന്നതു്. "പാപം ദൈവം നിക്ഷേപിച്ചിട്ടില്ലാത്ത വസ്തുവിനെ ജീവിതത്തിൽ നിന്നെടുക്കുവാനുള്ള ഉദ്യമമാണു്". എന്തുകൊണ്ടാണു് ദൈവം അങ്ങനെയുള്ള യാതൊന്നും മനുഷ്യജീവിതത്തിൽ നിക്ഷേപിക്കാഞ്ഞതു്? ദൈവം സൽഗുണസമ്പൂർണ്ണനും സ്നേഹമൂർത്തിയും ആയതുകൊണ്ടു മാത്രം. പാപികൾക്കു ലോകത്തിൽ എന്നും സ്വൈരവിഹാരം ചെയ്‌വാൻ കഴിയുമായിരുന്നെങ്കിൽ പ്രപഞ്ചം ദൈവനിർമ്മിതമായിരിക്കയില്ലായിരുന്നു. പ്രപഞ്ചം സ്നേഹത്തിൽ നിന്നും സ്നേഹത്തിനായിട്ടും സൃഷ്ടിക്കപ്പെട്ടിട്ടുള്ളതാണു്. ആ പ്രമാണത്തിന്നെതിരായി നാം പോകുന്നപക്ഷം ഇന്നല്ലെങ്കിൽ നാളെ നാം അതിന്റെ ചക്രങ്ങൾക്കിടയിൽ പെട്ടു നശിക്കാതെ തരമില്ല. എന്നാൽ ക്രിസ്തുവിൽ വിശ്വസിച്ചു പാപമോചനം പ്രാപിക്കുന്നവർക്കു് ദൈവത്തിന്റെ കൃപാവരമായ നിത്യജീവൻ ലഭിക്കും. നിശ്ചയം.

---

(5-ാം പേജിൽനിന്നു തുടർച്ച)

നട്ടാശ്ശേരിൽ ഒരു സൺഡേസ്ക്കൂൾ കെട്ടിടം നിർമ്മിക്കുന്നതിനായി മെയിൻസെൻട്രൽ റോഡിനു് തെക്കുകിഴക്കുവശത്തായി 30 സെൻറ് സ്ഥലം കാതോലിക്കാസിംഹാസനത്തിനു് എഴുതികൊടുത്തിട്ടുള്ളടത്തു് മൂവായിരത്തിൽപരം രൂപാ ചെലവിട്ടു് ഒരു ഹോൾ പണിയിക്കുകയും അതിന്റെ ഉൽഘാടനകർമ്മം കാതോലിക്കാബാവാ തിരുമേനി കഴിഞ്ഞ ഞായറാഴ്ച രാവിലെ നടത്തുകയും ചെയ്തിരിക്കുന്നു. ബാവാ തിരുമേനി അന്നുരാവിലെ അവിടെ വി. കുർബാനയർപ്പിക്കുകയുണ്ടായി.

സി. എം. എസ്സ്. കോളജിലെ ഓർത്തഡോക്സ് സുറിയാനി വിദ്യാർത്ഥികളുടെ ഒരു യോഗം ദിവ്യശ്രീ ഫാദർ കെ. എം. ഏലിയാസ് ബി. ഏ.

# വിശുദ്ധദീപം

## കർമ്മകാണ്ഡം

പുത്തൻകാവ് മാത്തൻതരകൻ

### ഗിരിഗീത

നിങ്ങൾക്കു മുമ്പായ് വന്ന ദീർഘദർശകന്മാരെ—
ത്തിങ്ങിന തിന്മയാലും ജനങ്ങൾ പീഡിപ്പിച്ചു.
ലവണമല്ലോ നിങ്ങളീക്കാണും ജഗത്തിനു
ലവണം വിഗളിതലാവണ്യമായിത്തീർന്നാൽ
നിസ്സർക്കം പരിത്യക്തമായിട്ടതുടനെ
മർത്ത്യപാദത്താലതു മർദ്ദിതമാകും സദാ.
പ്രാംശുവാം പർവ്വതത്തിൻ പീഠത്തിൽ വിളങ്ങുന്ന
പട്ടണം മറയ്ക്കുവാൻ സാദ്ധ്യമല്ലൊരുവർക്കും.
നിങ്ങളീ ജഗത്തിനു നിർമ്മല മണിദീപ-
മെങ്ങിനെ പറയ്ക്കുകീഴായതുവയ്ക്കാൻ തോന്നും.
കത്തുന്ന വിളക്കാരുമുത്തുംഗസ്തംഭത്തിന്മേൽ
ഭദ്രമായ് പ്രതിഷ്ഠിക്കയല്ലയോ ചെയ്‌വതെന്നും.
സൽപ്രകാശത്താലതു ഭവനത്തിങ്കൽ വാഴും
സർവമാനുഷരേയുമുദ്ബുദ്ധരാക്കുന്നീലേ?
താവകപ്രകാശത്തെ ലോകത്തിൻ സമക്ഷത്തി—
ലാവോളമത്യാനന്ദം കൈക്കൊണ്ടു പരത്തണം.
താവകസൽക്കർമ്മത്തെക്കണ്ടു മാനവരെല്ലാം
ദേവദേവനെപ്പാരം മഹിമപ്പെടുത്തട്ടെ.

ന്യായപ്രമാണത്തെയും സൽപ്രവാചകരേയും
നീക്കുവാനല്ലാ പൂർത്തിയാക്കുവാനഹം വന്നു.
സത്യമീ ഭൂവാനങ്ങളൊഴിഞ്ഞുപോവോളവും
സർവ്വവും ലോകത്തിങ്കൽ നിവൃത്തിയാകുവോളവും
കേവലമൊരു കൊച്ചുരേഖപോലുമേ, മാഞ്ഞു
പോവുകയില്ലാനൂനം ന്യായഗ്രന്ഥത്തിൽനിന്നും.
പുണ്യമാമപ്പുസ്തകം തന്നിലെ വാക്യമാല്യ
ക്കണ്ണികൾക്രമം വിട്ടുപൊട്ടിച്ചു വേറെകാട്ടി
മാറുള്ള ജനങ്ങളെത്തെറ്റിച്ചുപഠിപ്പിക്കും
മർത്ത്യനേറ്റവും നാകലോകത്തിൽ ചെറിയവൻ.
കല്പനയാചരിച്ചു പഠിപ്പിച്ചീടുന്നവ —
നപ്പരാശക്തിതന്റെ രാജ്യത്തിൽ വലിയവൻ.
നിങ്ങൾ പാലിക്കും നീതിപരീശശാസ്ത്രിജന-
സംഘത്തിൻ നീതിയേക്കാളുന്നതമല്ലെന്നാകിൽ
നീതിതൻ നികേതമായ് നിത്യവും വിളങ്ങീടും
നാകലോകത്തിൽ നിങ്ങൾ കടക്കില്ലൊരുനാളും.
"കൊല ചെയ്യരുതാരുമാരാരുമതു ചെയ്കിൽ
കൊടുതാം ശിക്ഷാവിധിക്കവരർഹരായ്ത്തീരും"
പൂർവ്വികന്മാരോടേവമരുളിച്ചെയ്തിട്ടില്ലേ!
താവകബോധത്തിന്നായ് വീണ്ടും ഞാനരുളുന്നു.

---

എൽ. ററി അവർകളുടെ അദ്ധ്യക്ഷതയിൽ ജൂലായി 17-ാം തീയതി കൂടുകയും കോട്ടയം ഭദ്രാസന സിക്രട്ടറി പാറയ്ക്കൽ കുറിയാക്കോസ് കത്തനാർ തദവസരത്തിൽ പ്രസംഗിക്കുകയും ചെയ്തു. ഭാവിപ്രവർത്തനങ്ങൾക്കായി ഒരു കമ്മട്ടിയെ രൂപവൽക്കരിക്കുകയും ഉണ്ടായി.

### ഭദ്രാസനയോഗങ്ങൾ

കോട്ടയം ഭദ്രാസനപൊതുയോഗം കാതോലിക്കാബാവാ തിരുമേനിയുടെ മഹനീയ അദ്ധ്യക്ഷതയിലും, ഇടവക മെത്രാപ്പോലീത്തായുടെ സാന്നിദ്ധ്യത്തിലും മാർ ഏലിയാചാപ്പലിൽവെച്ച് ജൂലായി 10-ാം തീയതിയും, നിരണം ഭദ്രാസന പൊതുയോഗം 14-ാം തീയതി തിരുവല്ലായിൽവെച്ചും തുമ്പമൺ ഭദ്രാസനപൊതുയോഗം മാക്കാംകുന്ന് പള്ളിയിൽവെച്ച് 18-ാം തീയതിയും നടന്നിരിക്കുന്നു. ഈ മൂന്നു യോഗങ്ങളിലേയും പ്രധാന ചർച്ചാവിഷയം സമുദായക്കേസ്സിനു പണം ശേഖരിക്കുന്നതു സംബന്ധിച്ചായിരുന്നു. എല്ലാ ഭദ്രാസനങ്ങളും ഗണ്യമായ തുകകൾ വാഗ്ദാനം ചെയ്യുകയുണ്ടായി.

സിറിയൻ വൈദികസിമ്മനാരി ഇന്നു പഠനം ആരംഭിച്ചിരിക്കുന്നു. ഈയാണ്ടിൽ ആകെ ഇരുപതു് വിദ്യാർത്ഥികൾ ഉണ്ടെന്നാണ് അറിവ്. ദിവ്യശ്രീ സി. ഇ. ജോർജ്ജ് ശെമ്മാശനേയും ഒരദ്ധ്യാപകനായി കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട് നിയമിച്ചിട്ടുണ്ട്.

ആരോഗ്യപംക്തി

## കുഷ്ഠം ഭയപ്പെടേണ്ട ഒരു രോഗമല്ല

### അത്ഭുതകരമായ ചില പുതിയ അറിവുകൾ

അനേക കൊല്ലങ്ങളായി നടത്തിവരുന്ന ശാസ്ത്രീയ ഗവേഷണങ്ങളുടെ ഫലമായി ആധുനിക വൈദ്യശാസ്ത്രത്തിനു, കുഷ്ഠരോഗം മൂലം ദുരിതമനുഭവിക്കുന്നവർക്ക് അളവറ്റ ആശയും ആശ്വാസവും പ്രദാനം ചെയ്യാൻ സാധിച്ചിട്ടുണ്ട്. കുഷ്ഠരോഗികളെ ഇനി "അശുദ്ധരായി" ഗണിക്കേണ്ടതില്ല. ഇതുവരെ വിചാരിച്ചിരുന്നതുപോലെ കുഷ്ഠം ഒരു തീരാവ്യാധിയാണെന്നു കരുതുകയും വേണ്ട.

കുഷ്ഠരോഗം സംബന്ധിച്ചുള്ള സത്യങ്ങൾ അറിയാവുന്നവർ അത്ഭുതകരമായ വിധം വളരെ ചുരുക്കമാണെന്നു പറയേണ്ടിയിരിക്കുന്നു. കൊച്ചുകുട്ടികളെ സംബന്ധിച്ചിടത്തോളമല്ലാതെ കുഷ്ഠം ഒരു സാംക്രമിക രോഗമല്ലെന്നും, ഒരു കാലത്തും ആയിരുന്നില്ലെന്നുമുള്ള വിസ്മയജനകമായ പരമാർത്ഥം വളരെ ചുരുക്കം ഡാക്ടറന്മാർക്കും കുഷ്ഠരോഗചികിത്സാവിദഗ്ദ്ധന്മാർക്കും മാത്രമേ അറിയാവൂ.

അമേരിക്കയിൽ ലൂസിയാനാ സംസ്ഥാനത്തിലെ കാർവിൽ എന്ന സ്ഥലത്തുള്ള ദേശീയ കുഷ്ഠരോഗാശുപത്രിയിലെ രോഗികൾ നടത്തുന്ന "സ്റ്റാർ" എന്ന മാസികയിൽ കുഷ്ഠരോഗത്തെപ്പറ്റിയുള്ള വിവരങ്ങൾ സൂക്ഷ്മമായി ശേഖരിച്ചു പ്രസിദ്ധീകരിച്ചുവരുന്നുണ്ട്. പ്രസ്തുത മാസികയിൽ ആവർത്തിച്ചു പ്രസ്താവിക്കാറുള്ള വസ്തുതകൾ ഇവയാണ്.

ഗവേഷകന്മാർ; സ്വന്ത ദേഹത്തിൽ കുഷ്ഠരോഗാണുക്കളെ കടത്തിവിട്ടു 45 പരീക്ഷണങ്ങൾ നടത്തിനോക്കി. അവരിൽ ഒററ ആൾക്കു പോലും രോഗ

(ശേഷം 12-ാം പേജിൽ)

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ. മർക്കോസ് 10. 46—52.**

യെരീഹോ യെറുശലേമിലേക്കുള്ള യാത്രാമദ്ധ്യേ ഏറ്റവും താഴ്ന്ന പ്രദേശത്തു കിടക്കുന്നു. അവിടെവച്ചു യെറുശലേമിലേക്കു പോകുന്ന തീർത്ഥാടകരെ കർത്താവും അനുയായികളും കൂട്ടിമുട്ടി കാണുവാനെളുപ്പമുണ്ട്. ദേശീയ ബോധത്തിൽ ഉൽബുദ്ധരായ ആ തീർത്ഥാടകസംഘം ദേശീയഗാനങ്ങൾ പാടിക്കൊണ്ടായിരിക്കണം യാത്ര ചെയ്തിരുന്നതു്. "ദാവീദുപുത്രാ" എന്നു ബർത്തിമായി എന്നു വിളിച്ചു പറഞ്ഞതു തന്നെ അവരുടെ ഗാനങ്ങൾ ശ്രവിച്ചതിന്റെ ഫലമായിരിക്കാം. അവനെ അനുഗമിച്ചിരുന്ന ആ പുരുഷാരം യേശുവിനെ യഥാർത്ഥമായി അനുഗമിക്കുന്നതിനു എന്തു ചെയ്യണമെന്നു മനസ്സിലാക്കിയിരുന്നില്ല. ലൗകികപ്രതാപങ്ങളോടു കൂടിയ ഒരു രാജാവിനെയാണ് അവര പ്രതീക്ഷിച്ചുകൊണ്ടിരുന്നതു്. എന്നാൽ അന്ധനായ ബർത്തിമായി യേശുവിനെ അനുഗമിക്കുന്നതിന് എന്തു് ആവശ്യമാണെന്നു നമ്മെ പഠിപ്പിക്കുന്നു. യേശുവിനെ അനുഗമിക്കുന്നതിനു അവനവന്റെ പോരായ്കയും ക്രിസ്തുവിനെക്കൊണ്ടു് ഓരോരുവനുള്ള ആവശ്യവും മനസ്സിലാക്കണം. അതിനു നിത്യവും പ്രാർത്ഥനയിൽ കാത്തിരിക്കുകയും ക്രിസ്തുവിന്റെ ആഹ്വാനം കേൾക്കുമ്പോൾ സർവ്വവുമുപേക്ഷിച്ചു അവനെ അനുഗമിക്കുകയും ചെയ്യേണ്ടതാകുന്നു. സ്വന്ത വഴികളുപേക്ഷിച്ചു ക്രിസ്തുവിനെ അനുഗമിക്കുന്നതിനു വേണ്ടി എന്തെങ്കിലും ത്യാഗം ചെയ്യേണ്ടിവന്നിട്ടുണ്ടോ?

**ചൊവ്വാ. മർക്കോസ് 11. 1—11.**

ആ യാത്രാസംഘം വിശുദ്ധ നഗരം സമീപിച്ചിരിക്കുകയാണ്. അപ്പോൾ യേശു രണ്ടു ശിഷ്യന്മാരെ അയച്ചു തന്റെ യാത്ര തുടരുവാൻ ഒരു കഴുതക്കുട്ടിയെ വരുത്തി. കർത്താവു തന്റെ യാത്രയ്ക്കു കഴുതക്കുട്ടിയെ തെരഞ്ഞെടുത്തതു കരുതിക്കൂട്ടി ആയിരിക്കണം. ലോകരീത്യാ ഉള്ള ഒരു ആർഭാടപ്രകടനമായിരുന്നില്ല അതു്. എങ്കിലും ജനക്കൂട്ടം കർത്താവിന്റെ പ്രവൃത്തി അതിന്റെ ശരിയായ അർത്ഥത്തിൽ മനസ്സിലാക്കിയില്ല. അവർ ദാവീദിനെപ്പോലെ ഒരു രാജാവിനെ സ്വാഗതം ചെയ്യുവാനാണു മുതിർന്നതു്. യേശുവിനെ അനുഗമിച്ചിരുന്നവരും തന്നെ സ്വാഗതം ചെയ്യുവാൻ നഗരത്തിൽനിന്നു് ഇറങ്ങി വന്നവരും അവനെ ആഹ്ലാദപുരസ്സരം സ്വീകരിച്ചു. എങ്കിലും അവരുടെ സ്വീകരണം എത്ര അർത്ഥശൂന്യമായിരുന്നു എന്നു കാണുക. താൻ ദൈവത്തിന്റെ മിശിഹാ ആണെന്നു് എല്ലാവരും അറിയണമെന്നു യേശു ആഗ്രഹിച്ചു. എങ്കിലും എത്ര വിഭിന്നമായ നിലയിലാണ് അതു അവർ അതു മനസ്സിലാക്കിയതും സ്വാഗതം ചെയ്തതും. ഏതെങ്കിലും ത്യാഗത്തിനുള്ള സന്നദ്ധത കൂടാതെയാണ് അവർ ആ സ്വാഗതം നടത്തിയതു്. അതു കേവലം നിഷ്പ്രഭമായി പോകുകയും ചെയ്തു.

**ബുധൻ. മർക്കോസ്. 11. 12—14, 19—25.**

ആ അത്തിവൃക്ഷം ദൂരത്തുനിന്നു ദർശിച്ച കർത്താവിനു് അതിൽ ഫലം കണ്ടേക്കാമെന്ന പ്രതീതിയാണുണ്ടായതു്. അടുത്തു ചെന്നപ്പോൾ ഫലമില്ലെന്നു മനസ്സിലാക്കിയ കർത്താവു് അതിൽനിന്നു ശിഷ്യന്മാരെ ഒരു പാഠം പഠിപ്പിക്കണമെന്നു് ആഗ്രഹിച്ചു. ഫലം പുറപ്പെടുവിക്കാത്ത ഇസ്രായേൽ ജനതയ്ക്കു വരുവാനിരിക്കുന്ന ദുരന്തം ആ അത്തിവൃക്ഷത്തിനു തുല്യമായിരിക്കുമെന്നു് അവരെ യേശു മനസ്സിലാക്കി. ഇതര ജാതികളെ അപേക്ഷിച്ചു് ഇസ്രായേൽ ജനം വലിയ പദവിയും അവകാശവും അർഹിക്കുന്നവരാണെന്നു ഭാവിച്ചിരുന്നു. അവരുടെ പദവിക്കനുസരണമായ ഫലം പുറപ്പെടുവിക്കാത്തിടത്തോളം അവരുടെ അന്ത്യം ആ അത്തിവൃക്ഷത്തിനുണ്ടായതിൽനിന്നു ഭിന്നമല്ലെന്നു യേശു അവരെ ബോധ്യപ്പെടുത്തി. കൂടാതെ തന്റെ ശാപം നിമിത്തം ആ വൃക്ഷം ഉണങ്ങിപ്പോയതിനെപ്പററി അത്ഭുതപ്പെട്ട ശിഷ്യവൃന്ദത്തെ വിശ്വാസത്തിന്റെ ശക്തി പറഞ്ഞു മനസ്സിലാക്കുകയും ചെയ്തു. നമ്മുടെ സഭയുടെ ഇന്നത്തെ സാഹചര്യത്തിൽ ഈ രണ്ടു സത്യങ്ങളും നമ്മുടെ ഗാഢമായ ശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ടതല്ലേ?

**വ്യാഴം. മർക്കോസ് 11. 15—18.**

ദേവാലയത്തിൽ കർത്താവു ചെയ്ത പ്രവൃത്തി മഹാപുരോഹിതന്മാരെയും ശാസ്ത്രിമാരെയും കുപിതരാക്കിയതത്ഭുതമല്ല. കർത്താവിന്റെ പ്രവൃത്തി എത്ര തന്നെ നീതീകരിക്കത്തക്കതായിരുന്നുവെങ്കിലും അതു നേതാക്കന്മാരുടെ അധികാരത്തെ ചോദ്യം ചെയ്യുന്ന ഒരു പ്രവൃത്തി ആയിരുന്നുവല്ലോ. മൃഗബലി നടപ്പിലിരുന്ന ദേവാലയത്തിൽ അവയെ ക്രയവിക്രയം ചെയ്യേണ്ടതും ജനങ്ങൾ ദേവാലയത്തിൽക്കൂടെ സാധനങ്ങൾ കൊണ്ടുപോകേണ്ടതും ആവശ്യമായിരുന്നിരിക്കാം. എന്നാൽ അവയെക്കെയും അനർഹമായ സ്ഥലവും പ്രാമുഖ്യവും കൈവശമാക്കിയതാണു കർത്താവിനെ കുപിതനാക്കിയതു്. ആരാധനയ്ക്കായി നിർമ്മിക്കപ്പെട്ട ദേവാലയം ധനസമ്പാദനത്തിനു മാർഗ്ഗമായി മാത്രം ഉപയോഗിക്കുന്നു എങ്കിൽ അതു സ്ഥാപനോദ്ദേശത്തെ വ്യഭിചരിപ്പിക്കുകയാണ്. നമുക്കു് ഇന്നു സഭാജീവിതവും ആരാധനകളും അതിന്റെ ലക്ഷ്യത്തിൽനിന്നു വ്യതിചലിച്ചു സാമൂഹ്യമായ കെട്ടുപാടുകളായും കേവലം അനുഷ്ഠാനങ്ങളായും പരിണമിച്ചിട്ടുണ്ടോ?

**വെള്ളി. മർക്കോസ് 11. 27—33.**

മശിഹായുടെ വെല്ലുവിളിയെ അഭിമുഖീകരിക്കുവാൻ മഹാപുരോഹിതന്മാരും ശേഷം പ്രമാണികളും നിർബന്ധിതരായിത്തീർന്നു. അതുകൊണ്ടു് അവർ വന്നു യേശുവിനെ ചോദ്യം ചെയ്തുതുടങ്ങി. തന്റെ അധികാരം എവിടെനിന്നു ലഭിച്ചു എന്നുള്ളതിനു് അവിടത്തെ ജീവിതവും പ്രവൃത്തികളും ലക്ഷ്യമായിരുന്നു. അവ ഗ്രഹിക്കുവാൻ അപ്രാപ്തരായവർക്കു എന്തു തെളിവാണു കൂടുതൽ കൊടുക്കേണ്ടതു്. എങ്കിലും ചിന്തിക്കുന്നതിനും ഉത്തരം കണ്ടുപിടിക്കുന്നതിനും അവരെ പ്രേരിപ്പിക്കുന്ന ഒരു ചോദ്യമാണു കർത്താവു അവരോടു ചോദിച്ചതു്. യോഹന്നാൻ ദൈവത്താൽ അയക്കപ്പെട്ടവനാണെന്നു സമ്മതിച്ചു കഴിഞ്ഞാൽ, അവന്റെ സാക്ഷി മതിയായ തെളിവായി സ്വീകരിക്കാമായിരുന്നു. എങ്കിലും അവർ ആ ചോദ്യത്തിനു ഉത്തരം പറയാതെ ഒഴിഞ്ഞുമാറുകയാണു ചെയ്തതു്. ഇതര മതോപദേഷ്ടാക്കളിൽനിന്നു കർത്താവിന്റെ ഉപദേശങ്ങൾക്കുള്ള വ്യത്യാസം എന്തു്? നമ്മുടെ ജീവിതത്തിന്റെ ഏതെങ്കിലും മണ്ഡലത്തിൽ അവന്റെ അധികാരം നാം അംഗീകരിക്കാറുണ്ടോ അങ്ങനെ ഉണ്ടെങ്കിൽ യോഹന്നാന്റെ ആഹ്വാനം—അനുതപിച്ചു ക്രിസ്തുവിൽ ഒരു പുതിയ ജീവിതം ആരംഭിക്കുവാൻ—നാം നിരസിച്ചിരിക്കുകയാണു എന്നേ അതിനർത്ഥമുള്ളു.

**ശനി. മർക്കോസ്. 12. 1—12.**

മുന്തിരിത്തോട്ടത്തിന്റെ ഉപമയിൽക്കൂടെ കർത്താവു താൻ മശിഹാ ആകുന്നു എന്ന സത്യം ഏതാണ്ടു വ്യക്തമായി പ്രഖ്യാപിക്കുന്നു. ഏശായ ദീർഘദർശിയുടെ ദീർഘദർശനങ്ങളിൽ (5. 1—7) ഇസ്രായേലിനെ മുന്തിരിത്തോട്ടത്തോടുപമിക്കുന്നുണ്ടല്ലോ. കുടിയാന്മാ

# കൊച്ചുകുട്ടികളിൽ സേവനസന്നദ്ധത വളർത്തേണ്ടതെങ്ങനെ?

## III

(എൻ. ഏ. കെ.)

അന്യദേശങ്ങളിലെ കുട്ടികളെപ്പററിയുള്ള കഥകളും കുട്ടികളുടെ പരിശ്രമത്താൽ നടത്തപ്പെടുന്ന പ്രസ്ഥാനങ്ങളെപ്പററിയുള്ള വിവരണങ്ങളും നമ്മുടെ കുട്ടികളുടെ പറഞ്ഞുകേൾപ്പിക്കണം. ബലഹീനരും നിസ്സഹായരുമായ കുട്ടികളെ—ഏതെങ്കിലും വിധത്തിൽ അംഗവൈകല്യം സംഭവിച്ചവരെയൊ അന്ധന്മാരെയോ സഹായിക്കുവാനുള്ള അവസരം നമ്മുടെ കുട്ടികൾക്കുണ്ടാക്കികൊടുക്കണം. മററുള്ളവരെ സഹായിക്കുവാൻ അവശ്യമായ ധനശേഖരാർത്ഥം വിൽപ്പനയ്ക്കായി എന്തെങ്കിലും സാധനം സ്വയം നിർമ്മിക്കുന്നതിനും ചെറിയ തോതിലുള്ള കൗതുക വിൽപ്പനകൾ നടത്തുന്നതിനുമുള്ള പരിശീലനവും നമ്മുടെ കുട്ടികൾക്ക് നൽകുന്നതു കൊള്ളാം. കൂടാതെ നമ്മുടെ കുട്ടികളുടെ കൈവശമുള്ള തുക എത്ര നിസ്സാരമായിരുന്നാലും അതു മററുള്ളവരെ സഹായിക്കുവാൻ ഉതകുന്ന പ്രവർത്തനങ്ങൾക്കായി വിനിയോഗിക്കുവാൻ നാം അവരെ ഉപദേശിക്കണം.

സാമൂഹ്യപ്രവത്തനങ്ങൾക്കുള്ള പ്രേരണയും പരിശീലനവും കൊച്ചുകുട്ടികൾക്ക് ചെറുപ്രായത്തിൽ അവരവരുടെ ഭവനങ്ങളിൽവച്ചു തന്നെലഭിക്കുന്നെങ്കിൽ പ്രായമായാലും മററുള്ളവരെ സഹായിക്കുവാനുള്ള സന്മനസ്സും സന്നദ്ധതയും അവരിൽ സജീവമായിത്തന്നെ വത്തിക്കും. നിസ്വാത്ഥമായ സാമൂഹ്യ പ്രവത്തനങ്ങളുടെയും സേവനത്തിന്റെയും ഫലമായി മററുള്ളവർ തങ്ങളെ ബഹുമാനിക്കണമെന്നുള്ള ചിന്താഗതിയുടെ ഫലമായോ മററുള്ളവരോടുള്ള സ്വാഭാവികമായ സഹതാപബുദ്ധിയുടെ പരോക്ഷമായ പ്രേരണയാലോ സേവനസന്നദ്ധതയോടെ പ്രവത്തിക്കുവാൻ കുട്ടികൾ തയ്യാറാവുന്നതിനെപ്പററി നാം ഇതുവരെ പ്രതിപാദിച്ചു. വ്യക്തിപരമായ യാതൊരു ലാഭേച്ഛയും കൂടാതെ സേവനത്തിന്റെ സമുന്നതമായ മാഹാത്മ്യത്തെയും അതിൽതന്നെ അന്തർലീനമായിരിക്കുന്ന അതിന്റെ ആകർഷണീയതയേയും മനസ്സിലാക്കി പ്രവത്തിക്കുവാൻ തക്കവിധം കുട്ടികൾ മാനസികമായി വളർച്ച പ്രാപിക്കുന്ന ഒരു ഘട്ടത്തിലേക്കാണു നാം ഇനി വരുന്നതു്. സേവനത്തിന്റെ മാഹാത്മ്യം മനസ്സിലാക്കിയിട്ടുള്ള കുട്ടി പരപ്രേരണ കൂടാതെ തന്നെ മററുള്ളവരെ സഹായിക്കുവാൻ ഉതകുന്ന സന്ദർഭങ്ങളെയും സാഹചര്യങ്ങളെയും സസ്സന്തോഷം സ്വാഗതംചെയ്യുന്നതായിക്കാണാം. ഒരു കുട്ടിയെ സംബന്ധിച്ചിടത്തോളം ഈ വിധത്തിലൊരു പരിവർത്തനവും മാനസികവളർച്ചയും വളരെയധികം പ്രാധാന്യമേറിയതുതന്നെ. മററുള്ളവരെ സഹായിക്കുവാനുള്ള സന്നദ്ധതയും കഴിവും ചെറുപ്രായത്തിലെ കൈവരുന്നെങ്കിൽ അതു ആ കുട്ടിയുടെ ജീവിതത്തെ അങ്ങോളം ബാധിക്കും. പക്ഷേ മററുള്ളവരെ സഹായിക്കുവാനുള്ള ആന്തരികമായ പ്രേരണയ്ക്കനുസരണമായിത്തന്നെ അതിനുള്ള അവസരങ്ങൾ ലഭിക്കുന്നില്ലെങ്കിൽ കുട്ടികൾ തികച്ചും നിരാശാഭരിതരായി തീരുകതന്നെ ചെയ്യും. സേവനസന്നദ്ധതയോടെ പ്രവത്തിക്കുവാനും മനുഷ്യസേവനത്തിനായി ജീവിതം വേർതിരിക്കുവാനും ഉള്ള മാർഗ്ഗദർശനവും ആത്മശക്തിയും കൊച്ചുകുട്ടികൾക്ക് എവിടെ നിന്നു ലഭിക്കുന്നു?

മററുള്ളവരാൽ ആദരിക്കപ്പെടണം എന്നുള്ള ആഗ്രഹം സേവനസന്നദ്ധതയോടെ പ്രവത്തിക്കുവാൻ പ്രേരകമായിത്തീരുന്നു. നിസ്സഹായരായി കഴിയുന്നവരുടെ നേരേ ജനിക്കുന്ന സ്വാഭാവികമായ സഹതാപബുദ്ധിയും ചിലപ്പോൾ സേവനസന്നദ്ധതയോടെ പ്രവത്തിക്കുവാനുള്ള പ്രചോദനം നൽകുന്നു. എന്നാൽ മാതൃകാപരമായ മനുഷ്യസേവനത്തിനു നിദാനമായി നിലക്കുന്നതു സ്നേഹം ഒന്നു മാത്രമാണു്. സ്നേഹത്തിന്റെ അനന്തവും ദൈവികവുമായ മാഹാത്മ്യത്തെ വെളിപ്പെടുത്തി നമുക്കു് മാർഗ്ഗദർശനം നൽകിയിട്ടുള്ള ക്രിസ്തുവിന്റെ നിസ്തുലമായ മനുഷ്യസ്നേഹമാണു് ഈ കാര്യത്തിൽ നമ്മുടെ കുട്ടികൾക്കും മാർഗ്ഗനിർദ്ദേശം നൽകേണ്ടതു്. അനുകരണബുദ്ധിയിൽ ആരെയും അതിശയിക്കുന്ന കൊച്ചുകുട്ടികൾ അസാധാരണന്മാരെ ആരാധിക്കുന്നതിലും അവരുടെ പ്രവത്തികളെ അതേപടി പകർത്തുന്നതിലും അതീവ തല്പരന്മാരായി സാധാരണ കണ്ടുവരാറുണ്ടു്. മററുള്ളവരെ സ്നേഹിക്കുകയും സേവനസന്നദ്ധതയോടെ പ്രവത്തിക്കുകയുമാണു് മനുഷ്യജീവിതത്തിന്റെ മഹത്തായ ലക്ഷ്യമെന്നു സ്വജീവിതം കൊണ്ടു തെളിയിച്ച ക്രിസ്തുവിന്റെ ജീവിതം നമ്മുടെ കുട്ടികളുടെ മുൻപിൽ ഈ കാര്യത്തിൽ മഹനീയമാതൃകയായിത്തീരുക തന്നെ വേണം. ക്രിസ്തുവിന്റെ ദൈവീകത്വത്തെപ്പററിയും ദൈവസ്വഭാവത്തെപ്പററിയും ഉള്ള കഥകൾ നമ്മുടെ കൊച്ചുകുട്ടികളെ പറഞ്ഞുകേൾപ്പിക്കണം. അങ്ങിനെ ക്രിസ്തുവിനെപ്പററി അവർക്കു ലഭിക്കുന്ന അറിവുകൾ ക്രിസ്തുവിന്റെ നേരേ അളവററ ബഹുമാനത്തെയും ആദരവിനെയും അവരിൽ സൃഷ്ടിക്കുവാൻ ഉതകുന്നതിനേക്കാൾ ഉപരിയായി ക്രിസ്തീയ പ്രമാണങ്ങളെ മുൻനിറുത്തി മനുഷ്യസേവനാർത്ഥം പ്രവത്തിക്കുവാനുള്ള അജയ്യമായ ഒരു പ്രേരണ അവർക്കു നൽകുകയും ചെയ്യും. "എനിക്കിപ്പോൾ അവന്റെ തിളങ്ങുന്ന കണ്ണുകളും, ബലിഷ്ഠശരീരവും, ആരെയും ആകർഷിക്കുന്ന ആകാരസുഷമയും കാണുവാൻ കഴിയും" എന്നു കേവലം പതിനൊന്നു വയസ്സു മാത്രംപ്രായമുള്ള ഒരു കുട്ടി ഒരിക്കൽ പറയുകയുണ്ടായി. ക്രിസ്തുവിന്റെ വ്യക്തിമാഹാത്മ്യത്തെപ്പററിയും നിസ്വാർത്ഥതയെപ്പററിയും ആ കുട്ടിയുടെ അദ്ധ്യാപകൻ പറയാറുള്ളതു് ആ കുട്ടി പലപ്പോഴും ശ്രദ്ധിച്ചിരുന്നു.

---

ർ അനുഭവം നൽകാതിരിക്കുക മാത്രമല്ല ഇവിടെ ചെയ്തതു്. ഇസ്രായേലിന്റെ ഭരണാധിപന്മാർ അതിന്റെ ചരിത്രത്തിൽ ആദ്യവസാനം ദൈവനിയുക്തരായ പ്രവാചകന്മാരെ നിഷേധിക്കുകയും അവസാനം ദൈവം "ഏകജാതനായ തന്റെ പുത്രനെ" അവരുടെ അടുക്കലേക്കു അയച്ചു എങ്കിലും അവനെ അവർ ക്രൂരമായ വിധം വധിക്കുകയും ചെയ്തു. അതുമൂലം അവരുടെ മേധാവിത്വം പുലർത്തിക്കൊണ്ടു പോകാമെന്നു് അവർ നിരൂപിച്ചു. ദൈവത്തിന്റെ ആഹ്വാനം നിരസിക്കുന്നവരൊക്കെയും നാശത്തിൽ ചെന്നു പതിക്കുന്നു. ദൈവം കൂടുതൽ യോഗ്യരായവരിലേക്കു തിരിയുകയും ചെയ്യുന്നു എന്ന സത്യം നമ്മോടു ബന്ധിച്ചും നാം ഓർത്തിരിക്കേണ്ടതാണു്.

# മാർതോമ്മാദിനം

## ജൂലിയൻ പഞ്ചാംഗം

(റവ. ഫാദർ റോമിയോ തോമ്മസ് മാനേജിംഗ് എഡിറ്റർ, ദീപിക)

I

(മാർത്തോമ്മാ ദിനാഘോഷം സംബന്ധിച്ച കോട്ടയം ബേക്കർ മെമ്മോറിയൽഹോളിൽവച്ചു നടന്ന യോഗത്തിൽ ചെയ്ത പ്രസംഗം—ഈ പ്രസംഗത്തിന്റെ ശിഷ്ടഭാഗം അടുത്തലക്കത്തിൽ)

മാർത്തോമ്മാശ്ലീഹായുടെ മരണാനുസ്മരണദിനമായ ദുക്റാനാത്തിരുനാൾ മാർത്തോമ്മാക്രിസ്ത്യാനികളിൽ ഒരു വിഭാഗമായ പഴയക്കൂറുകാർ ജൂലൈ 3-ാം തീയതിയും ഇതരവിഭാഗമായ പുത്തൻക്കൂറുകാർ ജൂലൈ 16-ാംതീയതിയും ആഘോഷിക്കുന്നു. ഇതു മതപരമായ വ്യത്യസമല്ല; പഞ്ചാംഗത്തിലുള്ള വ്യത്യാസംമാത്രമാണ്. ഈ വ്യത്യാസം ഉണ്ടായതു 1582 മുതലാണ്. അതിനു മുമ്പു ദുക്റാനാത്തിരുനാളിനു രണ്ടുക്കൂട്ടർക്കും ഒരേ തീയതിമാത്രമായിരുന്നു. അതീയതി സുറിയാനിയിൽ തമ്മൂസ് എന്നും ലത്തീനിൽ ജൂലിയസ് എന്നും പറയുന്ന ജൂലൈ 3 അത്രെ. പഴയക്കൂറുകാരും പുത്തൻക്കൂറുകാരും ഇന്നും തമ്മൂസ് മൂന്നാംതീയതിതന്നെയാണു ദുക്റാനാ ആചരിക്കുന്നതു്. എന്നാൽ പുത്തൻക്കൂറുകാർ പഴയ കണക്കായ (Old Style) ജൂലിയൻ കലണ്ടർ അനുസരിച്ചും, പഴയ കൂറുകാർ പുത്തൻ കണക്കായ (New Style) ഗ്രിഗോറിയൻ കലണ്ടർ അനുസരിച്ചും കണക്കുകൂട്ടുന്നുവെന്നു മാത്രം.

ഭൂമി അതിന്റെ അച്ചുതണ്ടിന്മേൽ ഒരു പ്രാവശ്യം ചുറ്റുന്നതിനു ആവശ്യമായ സമയം 24 മണിക്കൂറാണല്ലോ. ഈ സമയത്തിനാണ് ദിവസം എന്നു പറയുന്നതു്. ദിവസത്തിന്റെ ആരംഭം പലവിധത്തിൽ ഗണിക്കപ്പെട്ടിരുന്നു. പുരാതന എട്രൂസ്യൻ (Etrusean) മുറപ്രകാരം ദിവസം നട്ടുച്ചയ്ക്കും, പുരാതന ഗ്രീക്കുമുറപ്രകാരം സൂര്യാസ്തമനത്തിലും, പുരാതന ഈജിപ്റ്റുകാരുടെയും റോമ്മാക്കാരുടെയും മുറയനുസരിച്ചു പാതിരാവിലും ആരംഭിച്ചിരുന്നു. ഇപ്പോൾ സാമാന്യമായി റോമ്മരുടെ മുറയാണു സ്വീകാര്യമായിരിക്കുന്നതു്.

ഭൂമി സൂര്യനു ചുറ്റും ഒരു പ്രദക്ഷിണം പൂർത്തിയാക്കുന്നതിനു ആവശ്യമായ കാലയളവിനാണു വത്സരം എന്നു പറയുന്നതു്. വൽസരം ദിവസത്തിന്റെ ഒരു ഗുണിതം (Multiple) മാത്രമായിരുന്നെങ്കിൽ കലണ്ടർ വളരെ എളുപ്പമായിരുന്നു. എന്നാൽ കാര്യം അങ്ങനെയല്ല. ഒരു ദിവസത്തിനു 24 മണിക്കൂറാണെങ്കിൽ ഒരു സൌര്യവൽസരത്തിനു (Solar year) 365 ദിവസങ്ങളും, 5 മണിക്കൂറും, 48 മിനിട്ടും, 46 സെക്കണ്ടും ആണു ദൈർഘ്യം.

ഒരു ദിവസത്തിന്റെ ഒരു ഭാഗം ഒരു വത്സരത്തിലും മറ്റൊരു ഭാഗം അടുത്ത വൽസരത്തിലുമുൾപ്പെടുത്തി കണക്കുകൂട്ടുന്നതു അസൌകര്യമാണല്ലോ. തന്നിമിത്തം സൌര്യവൽസരവും നിയമാനുസരണവൽസരവും (Civil year) തമ്മിൽ പരിപൂർണ്ണപൊരുത്തമുണ്ടാകാൻ പ്രയാസമുണ്ടു്.

ക്രിസ്ത്വാബ്ദത്തിനു മുൻപു 46-ാം കൊല്ലത്തിലാണു ജൂലിയൻ കലണ്ടർ നിർമ്മിതമായതു്. സുപ്രസിദ്ധ റോമൻ ഭരണാധികാരിയായ ജൂലിയസ് സീസറാണ് (Julius Caesar) അതു നടപ്പിൽ വരുത്തിയതു്. അതിനാൽ അതിനു ജൂലിയൻകലണ്ടർ എന്നു പേരുണ്ടായി. പുരാതന എട്രൂസ്യൻ കലണ്ടർ ആയിരുന്നു റോമ്മാക്കാർ ബി. സി. 46 വരെ ഉപയോഗിച്ചിരുന്നതു്. എട്രൂസ്യൻ കലണ്ടറിലെ മാസങ്ങൾ ചന്ദ്രമാസങ്ങൾ (Lunar months) ആയിരുന്നു. ചന്ദ്രൻ ഭൂമിക്കു ചുറ്റും ഒരു പ്രാവശ്യം പ്രദക്ഷിണം ചെയ്യുന്നതിനു വേണ്ട സമയമാണല്ലോ ചന്ദ്രമാസം. ഒരു ചന്ദ്രമാസത്തിനു 29½ ദിവസങ്ങൾ എന്നു കണക്കാക്കിയിരിരുന്നു. (കൃത്യമായി പറഞ്ഞാൽ 44 മിനിട്ടും 2·7 സെക്കണ്ടും കൂടി വേണം.) ഇങ്ങനെയുള്ള 12 മാസങ്ങൾ കൂട്ടുമ്പോൾ 354 ദിവസങ്ങൾ മാത്രമാണു വത്സരത്തിനു്. ഈ ചന്ദ്രവൽസരം സൌര്യവൽസരത്തോടു സമമാകുന്നതിനു ഏതാനും അധിമാസങ്ങൾ (Intercalary months) ഓരോ സമയം യുക്തംപോലെ ചേർത്തിരുന്നു. ഈ ഏർപ്പാടു വലിയ കുഴപ്പത്തിൽ കലാശിക്കുന്നതായി ബോധ്യപ്പെട്ടു. ഈ കുഴപ്പം പരിഹരിക്കുന്നതിനും എട്രൂസ്കൻ കലണ്ടറിലുണ്ടായിരുന്ന തെറ്റുതിരുത്തുന്നതിനുമാണ് ജൂലിയസ് സീസർ പഞ്ചാംഗം പരിഷ്ക്കരിച്ചതു്. എന്നാൽ സൌര്യവത്സരത്തിന്റെ ദൈർഘ്യം കണക്കാക്കുന്നതിൽ ജൂലിയൻ പഞ്ചാംഗത്തിനു് ഒരു ചെറിയ തെറ്റുപറ്റി. സൌര്യവർഷത്തിന്റെ ദീർഘത 365 ദിവസവും 6 മണിക്കൂറും എന്നു സീസറിന്റെ ഉപദേഷ്ടാവായ സിസേജിനിസ് (Seso-giuis) എന്ന ജോതിശാസ്ത്രജ്ഞൻ കണക്കാക്കി. തന്നിമിത്തം ജൂലിയൻവൽസരം യഥാർത്ഥ സൌര്യവൽസരത്തേക്കാൾ 11 മിനിട്ടു 14 സെക്കണ്ടു കൂടുതൽ ദൈർഘ്യമുള്ളതായിത്തീർന്നു.

ഈ തെറ്റു നിമിത്തം ജൂലിയൻ വൽസരവും സൌര്യവൽസരവും തമ്മിൽ കാലാന്തരത്തിൽ പല ദിവസങ്ങളുടെ വ്യത്യാസമുണ്ടായി. ജൂലിയൻ കലണ്ടർ മുറയ്ക്കു 1951—ൽ മേടവിഷുവൽ (Equinox) മാർച്ചു 21-ാം തീയതി സംഭവിക്കണം. എന്നാൽ യഥാർത്ഥ വിഷുവൽ 13 ദിവസം മുമ്പു ജൂലിയൻ കലണ്ടറിലെ ജൂലൈ 8-ാംനു സംഭവിച്ചു. ഇപ്രകാരം യഥാർത്ഥസൂര്യനിലയും ജൂലിയൻ കണക്കനുസരിച്ചുള്ള നിലയും തമ്മിൽ 13ദിവസത്തെ വ്യത്യാസമാണുള്ളതു്.

ഈ അബദ്ധം തിരുത്തി നിയമാനുസരണവൽസരവും സൌര്യവൽസരവും തമ്മിൽ പൊരുത്തമുണ്ടാക്കാൻവേണ്ടി ചെയ്ത പരിഷ്ക്കാരമാണ് ഗ്രിഗോറിയൻ കലണ്ടർ. യഥാർത്ഥവൽസരവും ജൂലിയൻവൽസരവും തമ്മിൽ ഒരു കൊല്ലത്തിൽ വരുന്ന 674 സെക്കണ്ടുകളുടെ വ്യത്യാസമനുസരിച്ച് 128 കൊല്ലങ്ങൾകൊണ്ടു് ഒരു ദിവസത്തെ വ്യത്യാസംവരും. ഇപ്രകാരം നിഖ്യസൂന്നഹദോസിന്റെ (325) മുതൽ 1582 വരെ ആയപ്പോൾ പത്തുദിവസത്തെ വ്യത്യാസമുണ്ടായി. അപ്പോഴേക്ക് ജൂലിയൻ വൽസരത്തിൽ പത്തുദിവസം കൂടുതൽ വന്നു.

പതിമൂന്നാംഗ്രിഗോറിയോസ് മാർപ്പാപ്പാ ജോതിശാസ്ത്രജ്ഞന്മാരുടെ നിർദ്ദേശപ്രകാരം 1582—ൽ ഈ പത്തു ദിവസങ്ങൾകാച്ചു നിയമാനുസരണ വൽസരത്തെ യഥാർത്ഥ സൌര്യവൽസരത്തോടു സമമാക്കി ഈ പത്തുദിവസം ഒക്ടോബർ മാസത്തിൽ കുറവുവരുത്തി, 1582 ഒക്ടോബർ 4—ാം തീയതിക്കുശേഷം അടുത്തദിവസം 5—ാം തീയതിയല്ല, 15—ാം തീയതി ആയിരിക്കുമെന്നു പ്രഖ്യാപനം ചെയ്തു.

ജൂലിയൻ കലണ്ടറിൽ തുടരെ മൂന്നു കൊല്ലങ്ങൾക്കു 365ദിവസങ്ങളാണെങ്കിൽ നാലാമത്തെകൊല്ലം 366ദിവസങ്ങളുള്ള അധിവത്സരം (leap year) ആയിരിക്കണമെന്നാണു നിബന്ധന. ഇങ്ങനെ അധിവത്സരക്രമപ്രകാരം വരുന്ന ഏർപ്പാടാണ് ജൂലിയൻ വൽസരം സൌര്യ

No. T 64 · Licence No. 894 · Date 20-8-1946 · Reg. M 8526

# THE CHURCH WEEKLY

വൽസരത്തിൽ നിന്നു വ്യത്യാസപ്പെടാൻ കാരണം. നാലു ശതാബ്ദങ്ങൾകൊണ്ടു വരുന്ന വ്യത്യാസം ഉദ്ദേശം മൂന്നു ദിവസങ്ങളാണു്. ഈ വ്യത്യാസത്തെ തടയുന്നതിനു ഗ്രിഗോറിയൻ കലണ്ടറിൽ ചെയ്തിരിക്കുന്ന വ്യവസ്ഥ നൂററാണ്ടു വൽസരങ്ങൾ (Century years) അധിവൽസരങ്ങൾ ആയിരുന്നാലും അവ 400-ൻെറ ഗുണിതമല്ലാത്തപക്ഷം അവയ്ക്കു 365 ദിവസങ്ങൾ മാത്രം മതിയെന്നാണു്. ഇപ്രകാരം 1600-ാം വൽസരം അധിവൽസരം ആണു്. എന്നാൽ 1700, 1800, 1900 എന്നീ വൽസരങ്ങൾ അധിവൽസരങ്ങൾ അല്ല.

ഈ വ്യവസ്ഥ ജൂലിയൻ കലണ്ടറിൽ ഇല്ലാത്തതിനാൽ 1582-ൽ ജൂലിയൻവൽസരവും സൌരവൽസരവും തമ്മിലുണ്ടായിരുന്ന പത്തു ദിവസത്തെ വ്യത്യാസം, 1951 ആയപ്പോൾ 13 ദിവസങ്ങളായി. ജൂലിയൻ കലണ്ടറിലെ ജൂലൈ 3 ഗ്രിഗോറിയൻ കലണ്ടറിലെ, യഥാർത്ഥ സൌരവൽസരത്തിലെ ജൂലൈ 3 കഴിഞ്ഞു 13 ദിവസം കഴിയുമ്പോൾ മാത്രം വരുന്നു.

ഗ്രിഗോറിയൻ കലണ്ടർ കത്തോലിക്കാരാജ്യങ്ങൾ ഉടനെ സ്വീകരിക്കയുണ്ടായി. ഇതരരാജ്യങ്ങൾ കാലക്രമേണ മാത്രമാണു് ഈ പരിഷ്കാരം നടപ്പിൽ വരുത്തിയതു്. ഇംഗ്ലണ്ടും കോളനികളും, ഇന്ത്യയും I70 കൊല്ലം കഴിഞ്ഞു, അതായതു് 1752—ലും, ജപ്പാൻ 1897—ലും, ബൽഗേറിയാ 1915—ലും, ടർക്കി 1917—ലും കമ്മ്യൂണിസ്റ്റു റഷ്യാ, 1918—ലും, റുമേനിയായും യുഗോസ്ലാവിയായും 1919ലും, ഗ്രീസ് 1923ലും ജൂലിയൻ കലണ്ടർ ഉപേക്ഷിച്ചു ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ചു.

ലത്തീൻ സഭയിൽ 1582—മുതൽ പുതിയ കണക്കു നടപ്പിലായെങ്കിലും പൌരസ്ത്യകത്തോലിക്കാസഭകൾക്കു യുക്തംപോലെ പഴയ കണക്കു തുടരുന്നതിനൊ പുതിയ കണക്കു സ്വീകരിക്കുന്നതിനൊ സ്വാതന്ത്ര്യം അനുവദിക്കപ്പെട്ടിരുന്നു. എന്നാൽ ഇംഗ്ലണ്ടു മുതലായ രാജ്യങ്ങൾ ചെയ്തുപോലെ, കാലക്രമേണ പൌരസ്ത്യകത്തോലിക്കാസഭകൾ പുതിയ കണക്കു സ്വീകരിക്കയുണ്ടായി. ഗ്രീക്കു ഓർത്തഡോക്സ്, യാക്കോബായ, മുതലായ പൌരസ്ത്യ അകത്തോലിക്കാസഭകൾ പഴയ കണക്കുതന്നെ തുടർന്നു. പഴയ കണക്കുപേക്ഷിച്ചു പുതിയ കണക്കു സ്വീകരിക്കുന്നതിനു യാക്കോബായ പാത്രിയർക്കീസും മലങ്കര യാക്കോബായസഭയും മാർത്തോമ്മാസഭയും ആലോചന നടത്തിക്കൊണ്ടിരിക്കുന്നതായി അറിയുന്നു.

(8-ാം പേജിൽനിന്നു തുടർച്ച)

ബാധ ഉണ്ടായിട്ടില്ല.

ഫിലിപ്പയിൻ ദ്വീപുകളിലെ മനിലായിലുള്ള സാൻലസാറോ ആശുപത്രിയുടെ 264 കൊല്ലത്തെ കുഷ്ഠരോഗചികിത്സാചരിത്രത്തിൽ രോഗികൾക്കു ചികിത്സ ചെയ്ത ഡാക്ടറന്മാർക്കോ, നേഴ്സുകൾക്കോ, പരിചാരകന്മാർക്കോ ആർക്കും ഈ രോഗം ഉണ്ടായിട്ടില്ല.

കാർവിൽ ആശുപത്രിയുടെ 75 കൊല്ലത്തെ ചരിത്രത്തിൽ ഒരു ജീവനക്കാരനു മാത്രമേ രോഗം ഉണ്ടായുള്ളു. അയാളിനു ബാല്യത്തിൽ രോഗസംക്രമണം ഉണ്ടായതായിരുന്നു അതിനു കാരണം.

മലയായിലെ ഒരു കുഷ്ഠരോഗവിദഗ്ദ്ധനായ ഡാ. മോൾസ്വർത്തിൻെറ അഭിപ്രായം ബാല്യത്തിൽ ഒരു പ്രാവശ്യം രോഗസംക്രമണം ഉണ്ടായതുകൊണ്ടു കുഷ്ഠം ബാധിക്കയില്ലെന്നും, ആവർത്തിച്ചുണ്ടായാൽ മാത്രമേ രോഗബാധയുണ്ടാകയുള്ളു എന്നുമാണു്. അദ്ദേഹം പറയുന്നു: "കുട്ടിക്കാലത്തു ഒന്നിനു പുറകെ ഒന്നായി അനേകം പ്രാവശ്യം രോഗാണുസംക്രമണം ഉണ്ടായാൽ മാത്രമേ രോഗം പിടിപെടുകയുള്ളു. രോഗബാധ ഉണ്ടായിക്കഴിഞ്ഞാൽ അതിൻെറ ലക്ഷണങ്ങൾ പുറത്തു വരണമെങ്കിൽ ഒന്നോ, രണ്ടോ, നാലോ, എട്ടോ, ഇരുപതോ കൊല്ലങ്ങൾ പോലും വേണ്ടിവരുന്നു. ഈ സമയമെല്ലാം രോഗം "നിദ്രാവസ്ഥ"യിൽ ശരീരത്തിൽ സ്ഥിതി ചെയ്യുന്നതാണു്."

പൊതുജനാരോഗ്യം സംബന്ധിച്ചിടത്തോളം കുഷ്ഠരോഗം ഒരു സാംക്രമികരോഗമായി കരുതേണ്ടതില്ല എന്നാണു കാർവിൽ ആശുപത്രിയിലെ ഡാ. ജൊഹാൻസൻെറ അഭിപ്രായം.

കുഷ്ഠരോഗത്തിനു ഏററം ഫലപ്രദമായ ഔഷധം ഡി. ഡി. എസ്സ്. (ഡയാമിനോ — ഡൈഫെനിൽ — സൽഫോൺ) ആത്രേ. കുഷ്ഠരോഗാണുക്കളെ നശിപ്പിക്കുന്നതിനു ഇതിനു് അന്യാദൃശശക്തിയുണ്ടു്.

(യുണൈറെഡ് നേഷ്യൻസ്....വേൾഡ് [illegible])

## യുക്തിപ്രശ്നങ്ങൾ

(അബു)

(6) 'ഏ, എന്നയാൾ 'ബി, എന്നയാളിനെ കൊലപ്പെടുത്തി എന്ന കുററത്തിനു പന്ത്രണ്ടു വർഷക്കാലത്തെ കഠിന തടവു് അനുഭവിച്ചു. ജയിലിൽനിന്നു 'ഏ, തൻെറ ഗ്രാമത്തിലേക്കു തിരിച്ചു ചെന്നപ്പോൾ 'ബി, സന്തോഷവാനായി കാണപ്പെട്ടു. കോപിഷ്ടനായ 'ഏ,'ബി,യെ കുത്തി. 'ഏ,'യെ വീണ്ടും അറസ്റ്റു ചെയ്തു. ആ കേസിൻെറ വിധി എന്തായിരിക്കണം?

(7) രണ്ടു പിതാക്കന്മാരും, രണ്ടു പുത്രന്മാരും കൂടി മൂന്നു മുയലുകളെ വെടിവെച്ചു കൊന്നു. എന്നിട്ടും അവരിൽ ഓരോരുത്തരും ഓരോ മുയലിനെ വീട്ടിലേക്കു കൊണ്ടുപോയി. അതെങ്ങനെ സാദ്ധ്യമാകും?

കഴിഞ്ഞ ലക്കത്തിലെ പ്രശ്നങ്ങളുടെ ഉത്തരങ്ങൾ.

5) O I C U
6) IX - I =X



Printed and Published by N. M. Abraham B. A. at The Malayala Manorama Press, Kottayam